20

# ജീവിതസന്ദേശം

## ഭാരതീയസന്ദേശം, മാതാപിതാക്കൾക്കുള്ള സന്ദേശം, വിദ്യാർത്ഥികൾക്കുള്ള സന്ദേശം

ഡോ: എൻ. ഗോപാലകൃഷ്ണൻ Ph.D., D.Litt.
(Scientist & Director IISH)

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്
തിരുവനന്തപുരം – 695 018

Heritage Publication Series - 124

# സനാതനധർമ്മ പഠന മാർഗരേഖ

## ഭാരതീയ ആചാരങ്ങളിലെ അഞ്ചു പാഠങ്ങൾ

ആചാര വിശകലനം : അ മനസ്സ് - ശരീരം - കുടുംബം - സമൂഹം - രാഷ്ട്രം ഇവയുടെ നന്മക്കുതകുന്നതെല്ലാം സദാചാരങ്ങളായി വിശകലനം ചെയ്തു പഠിക്കണം. മേൽപറഞ്ഞ അഞ്ചു കാര്യങ്ങൾക്ക് ഒന്നിനും ശാശ്വതമായ പ്രയോജനമില്ലാത്തതും അനാവശ്യമായി അനുവർത്തിച്ചുവരുന്ന ആചാരങ്ങളെ അനാചാരങ്ങൾ എന്നു പറയുന്നു. മേൽപ്പറഞ്ഞവയിലേതെങ്കിലും ഒന്നിന് തിന്മവരുത്തുന്നത് (എത്ര പഴക്കമുള്ളതാണെങ്കിലും) ദുരാചാരങ്ങളാണെന്നറിയണം.

1. **മനസ്സിനു നന്മവരുത്തുന്ന ആചാരങ്ങൾ :** അനുഗ്രഹിക്കുക, അഭിനന്ദിക്കുക, രാമായണ-ഗീത-ഭാരത-വേദ- ഉപനിഷദ്-സുഭാഷിത ........ സന്ദേശങ്ങൾ കേൾക്കുക, പഠിക്കുക. പ്രാർത്ഥന - ധ്യാനം - തത്വശാസ്ത്ര ശ്രവണം എന്നിവ ചെയ്യുക. ബുദ്ധിക്കും, യുക്തിക്കും, ശാസ്ത്രത്തിനും നിരക്കുന്ന വിധത്തിൽ മനസ്സിനെ സ്വാധീനിക്കുന്ന 20 ആചാരങ്ങൾ പഠിക്കുക.

2. **ശരീരത്തിനു നന്മ വരുത്തുന്ന ആചാരങ്ങൾ :** സൂര്യനമസ്ക്കാരം, യോഗാസനം, ഏകാദശി ഉപവാസം, പ്രഭാതത്തിലുണർന്ന് കിടക്കയിലിരുന്നുള്ള പ്രാർത്ഥന - ഭൂസ്പർശനം - സ്നാനം - ഭക്ഷണത്തിനു മുമ്പുള്ള പ്രാർത്ഥന - സസ്യാഹാരം - ജലപാന വ്രതം - ക്ഷേത്രദർശന യാത്ര - തീർത്ഥാടനം ഇവയുടെ ശാരീരികവും മാനസികവുമായ നന്മകൾ പഠിച്ച് പഠിപ്പിക്കുക.

3. **കുടുംബബന്ധം ദൃഢമാക്കുന്നതിനുള്ള ആചാരങ്ങൾ :** ജാതകർമ്മം-നാമകരണം-അന്നപ്രാശനം-വിവാഹം-ജന്മദിനാഘോഷം എന്നീ ഗാർഹിക കർമ്മങ്ങൾ, പിതൃകർമ്മം, ക്ഷേത്രദർശനം, തീർത്ഥാടനം ഇവ മനസ്സിനും, ശരീരത്തിനും, കുടുംബബന്ധം ദൃഢമാക്കാനുമായി എങ്ങനെ പ്രയോജനപ്പെടുന്നു എന്നറിഞ്ഞ്, അറിയിക്കുക.

4. **സമൂഹബന്ധം ദൃഢമാക്കുന്ന ആചാരങ്ങൾ :** സമൂഹാഘോഷങ്ങൾ, സമൂഹ ക്ഷേത്രാനുഷ്ഠാനങ്ങൾ, സമൂഹ തീർത്ഥാടനം, വിവാഹാഘോഷം, മരണവും മരണാനന്തര ചടങ്ങുകളും.... ധാർമ്മിക മൂല്യങ്ങളുമായി ബന്ധപ്പെട്ട അചാരാനുഷ്ഠാനങ്ങൾ ഇവ ശരീരത്തിന്, മനസ്സിന്, കുടുംബത്തിന്, സമൂഹത്തിന് ശാശ്വതമായ നന്മവരുത്തുന്നതെങ്ങനെയെന്ന് വിശകലനം ചെയ്യുക.

5. **രാഷ്ട്രനന്മയ്ക്കുതകുന്ന ആചാരങ്ങൾ :** തീർത്ഥാടനം, പുണ്യക്ഷേത്ര ദർശനം, പുണ്യനദികൾ - ദേവാലയങ്ങൾ - എന്നിവയ്ക്കുപുറമേ ഇതിഹാസ പുരുഷന്മാർ - ഋഷിവര്യന്മാർ..... എന്നിവരുമായി ബന്ധപ്പെട്ട പഠനവും അനുഷ്ഠാനങ്ങളും, മനസ്സിന്, ശരീരത്തിന്, കുടുംബ ബന്ധത്തിന്,

സാമൂഹിക ബന്ധത്തിന് രാഷ്ട്രത്തിന്റെ ഐക്യത്തിന് എപ്രകാരം പ്രയോജനപ്പെടുന്നു എന്നറിയുക. 1. **അനാചാരങ്ങൾ :** ജാതിചിന്ത, വേദപഠന നിഷേധം, ആഘോഷങ്ങളിലെ ധൂർത്ത്, ക്ഷേത്ര ദർശന വേളയിൽ ഷർട്ട്-പാന്റ്സ്-നിഷേധം, മഹാഭാരതം വീട്ടിൽ വയ്ക്കരുതെന്ന അന്ധവിശ്വാസം, വേണ്ടാത്തതിനുള്ള പ്രശ്നംവയ്ക്കൽ, വാസ്തു വിശകലനം, ആനയെകൊണ്ടുള്ള ഉത്സവം.... ഇവ അനാചാരങ്ങളാണെന്ന് പഠിച്ച് പഠിപ്പിക്കുക.

2. **ദുരാചാരങ്ങൾ :** മനസ്സ്, ശരീരം, കുടുംബബന്ധം, സമൂഹബന്ധം, രാഷ്ട്രത്തിന്റെ ഐക്യം ഇവയിലൊന്നിനോ അതിൽ കൂടുതലോ കാര്യങ്ങൾക്ക് ശാശ്വതമായ ദൂഷ്യഫലങ്ങളുളവാകുന്നവയാണ് ദുരാചാരങ്ങൾ. ഇതിൽ പലതും സ്വാർത്ഥ ലാഭത്തിനായി അനുഷ്ഠിക്കുന്നതുമാണ്. ദേവപ്രീതിക്കായി മൃഗബലി, മദ്യനിവേദ്യം, ആഭിചാരകർമ്മങ്ങൾ, ദുർമ്മന്ത്രവാദം, ദൈവഭയം സൃഷ്ടിക്കൽ, എന്നിവ.... ദുരാചാരങ്ങളാണ്.

3. എല്ലാ ആചാര വിചാര വിശ്വാസ-സങ്കൽപങ്ങളുടെയും പരമമായ ലക്ഷ്യം മനസ്സിൽ നന്മ സൃഷ്ടിച്ച് ആ മനസ്സിൽ നിന്ന് സത്ചിന്തകളുണ്ടാക്കി, അതിലൂടെ സത്കർമ്മങ്ങൾ ചെയ്യുവാൻ പ്രേരിപ്പിച്ച്, സത്കർമ്മഫലങ്ങളുളവാക്കി, സത്കർമ്മപ്രതിഫലങ്ങളനുഭവിക്കലാണെന്ന് പഠിക്കണം.**ഭാരതീയ ആത്മീയത - വ്യക്തികളുടെ വിദ്യാഭ്യാസ ആത്മീയ നിലവാരമനുസരിച്ച് പഠിച്ച് പഠിപ്പിക്കണം**

1. **ക്ഷേത്രാരാധന :** കരിങ്കല്ല്, വെട്ടുകല്ല്/കളിമൺ, മരം, മാർബിൾ, ലോഹം, ചിത്രം, വിളക്ക്, മനോരൂപം എന്നീ വിഗ്രഹങ്ങൾ, ശരീര-മനോ-വാക്-ആഹാര-കർമ്മം എന്നീ പഞ്ചശുദ്ധികൾ, ശ്രവണ-ദർശന-കീർത്തന-മനന-വന്ദന-അർച്ചന-സേവന-സമർപ്പണം എന്നീ എട്ടു ക്ഷേത്രാരാധനാ കർമ്മങ്ങളിലൂടെ ക്ഷേത്രത്തിലൂടെ ലഭിക്കുന്ന പ്രകാശ-ശബ്ദ-രാസ-താപ-ഊർജ്ജവൽക്കരണമാണ് പ്രധാനം. ക്ഷേത്രത്തിന്റെ മനഃ-ശരീര-കുടുംബ-സമൂഹ-രാഷ്ട്ര-സാംസ്കാരിക-കലാപര-സാഹിത്യപര-സാമ്പത്തിക-വ്യാവസായിക-മനശാസ്ത്രപരമായ പ്രയോജനങ്ങളും, വിഗ്രഹാരാധനയുടെ മഹത്വവും പഠിക്കണം.

2. മത്സ്യാവതാരം മുതൽ കൽക്കി വരെയുള്ള അവതാര പരിണാമ വിവരണം, അവതാര തുല്യരായ കപിലൻ, ശ്രീബുദ്ധൻ, ജൈനൻ, ഗുരുനാനാക് എന്നിവരെക്കുറിച്ചും പഠിക്കണം. (പുരാണങ്ങളിലെയും ഇതിഹാസങ്ങളിലെയും ഈശ്വരസങ്കല്പമാണിത്). ഈ അവതാരങ്ങളുമായി ബന്ധപ്പെട്ട കഥകളിലും, ജീവിതാനുഭവങ്ങളിലും നിറഞ്ഞു നിൽക്കുന്ന സന്ദേശങ്ങളും അവർ നൽകുന്ന ഉപദേശങ്ങളും ഇന്നത്തെ കാലഘട്ടത്തിനനുയോജ്യമായ വിധത്തിൽ ജീവിതത്തിൽ പകർത്താനുള്ള ആത്മീയതയാണ് രണ്ടാം ഘട്ടത്തിലുള്ളത്.

3. **ത്രിമൂർത്തി-ത്രിശക്തീ ആരാധന:- സങ്കൽപങ്ങളിലൂടെ നന്മതിന്മകളുടെ**

വിവരണം, മനുഷ്യനിലുള്ള (33%) മുപ്പത്തിമുക്കോടി ദേവാംശം, (33%) മുപ്പത്തിമുക്കോടി മാനവാംശം, (33%), മുപ്പത്തിമുക്കോടി അസുരാംശം, പുരാണ ദേവതാ സങ്കല്പം, മഹാമായാ സങ്കല്പം, ദേവ അസുര-രാക്ഷസ- വിവരണത്തിലൂടെ ജീവിതത്തിലെ നന്മതിന്മ വിവരണം, യമ-രാക്ഷസ-യക്ഷ-ഗണേശ-സുബ്രഹ്മണ്യ- സങ്കല്പങ്ങൾ, ദേവവാഹനങ്ങൾ, ദേവവൃക്ഷം, ഇവയുടെ യുക്തിവിവരണം (പുരാണങ്ങളിലെ ഈശ്വര സങ്കല്പമാണിത്).

4. പ്രപഞ്ചപുരുഷ ആരാധന:- വിശ്വരൂപം, സങ്കല്പം, പ്രകൃതീദേവീ സങ്കല്പം, പ്രപഞ്ചപുരുഷന്റെ ഭാഗമായതിനാൽ സൂര്യൻ, ചന്ദ്രൻ, ഗ്രഹങ്ങൾ, ജ്യോതിർഗോളങ്ങൾ, ഭൂമി, വായു, ജലം, നദികൾ, പർവ്വതങ്ങൾ, വൃക്ഷങ്ങൾ, അഗ്നി, മൃഗങ്ങൾ..... ഇവയിലെല്ലാം ദർശിക്കുന്ന ഈശ്വരാംശം വിവരിക്കണം. ജീവിച്ചിരിക്കുന്ന ഋഷിതുല്യരായവരിലും നിലനിൽക്കുന്ന ഈശ്വരാംശം (എല്ലാം പ്രപഞ്ചപുരുഷന്റെയും, പ്രകൃതീദേവിയുടെയും ഭാഗമായതുകൊ 1. അനാചാരങ്ങൾ : ജാതിചിന്ത, വേദപഠന നിഷേധം, ആഘോഷങ്ങളിലെ ധൂർത്ത്, ക്ഷേത്ര ദർശന വേളയിൽ ഷർട്ട്-പാന്റ്സ്-നിഷേധം, മഹാഭാരതം വീട്ടിൽ വയ്ക്കരുതെന്ന അന്ധവിശ്വാസം, വേണ്ടാത്തതിനുള്ള പ്രശ്നംവയ്ക്കൽ, വാസ്തു വിശകലനം, ആനയെകൊണ്ടുള്ള ഉത്സവം.... ഇവ അനാചാരങ്ങളാണെന്ന് പഠിച്ച് പഠിപ്പിക്കുക.

2. ദുരാചാരങ്ങൾ : മനസ്സ്, ശരീരം, കുടുംബബന്ധം, സമൂഹബന്ധം, രാഷ്ട്രത്തിന്റെ ഐക്യം ഇവയിലൊന്നിനോ അതിൽ കൂടുതലോ കാര്യങ്ങൾക്ക് ശാശ്വതമായ ദൂഷ്യഫലങ്ങളുളവാകുന്നവയാണ് ദുരാചാരങ്ങൾ. ഇതിൽ പലതും സ്വാർത്ഥ ലാഭത്തിനായി അനുഷ്ഠിക്കുന്നതുമാണ്. ദേവപ്രീതിക്കായി മൃഗബലി, മദ്യനിവേദ്യം, ആഭിചാരകർമ്മങ്ങൾ, ദുർമ്മന്ത്രവാദം, ദൈവഭയം സൃഷ്ടിക്കൽ, എന്നിവ.... ദുരാചാരങ്ങളാണ്.

3. എല്ലാ ആചാര വിചാര വിശ്വാസ-സങ്കൽപങ്ങളുടെയും പരമമായ ലക്ഷ്യം മനസ്സിൽ നന്മ സൃഷ്ടിച്ച് ആ മനസ്സിൽ നിന്ന് സത്ചിന്തകളുണ്ടാക്കി, അതിലൂടെ സത്കർമ്മങ്ങൾ ചെയ്യുവാൻ പ്രേരിപ്പിച്ച്, സത്കർമ്മഫലങ്ങളുളവാക്കി, സത്കർമ്മപ്രതിഫലങ്ങളനുഭവിക്കലാണെന്ന് പഠിക്കണം.ഭാരതീയ ആത്മീയത - വ്യക്തികളുടെ വിദ്യാഭ്യാസ ആത്മീയ നിലവാരമനുസരിച്ച് പഠിച്ച് പഠിപ്പിക്കണം

1. ക്ഷേത്രാരാധന : കരിങ്കല്ല്, വെട്ടുകല്ല്/കളിമൺ, മരം, മാർബിൾ, ലോഹം, ചിത്രം, വിളക്ക്, മനോരൂപം എന്നീ വിഗ്രഹങ്ങൾ, ശരീര-മനോ-വാക്-ആഹാര-കർമ്മം എന്നീ പഞ്ചശുദ്ധികൾ, ശ്രവണ-ദർശന-കീർത്തന-മനന-വന്ദന-അർച്ചന-സേവന-സമർപ്പണം എന്നീ എട്ടു ക്ഷേത്രാരാധനാ കർമ്മങ്ങളിലൂടെ ക്ഷേത്രത്തിലൂടെ ലഭിക്കുന്ന പ്രകാശ-ശബ്ദ-രാസ-താപ-ഊർജ്ജവൽക്കരണമാണ് പ്രധാനം. ക്ഷേത്രത്തിന്റെ മനഃ-ശരീര-കുടുംബ-സമൂഹ-രാഷ്ട്ര-സാംസ്കാരിക-കലാപര-സാഹിത്യപര-സാമ്പ

ത്തിക-വ്യാവസായിക-മനശാസ്ത്രപരമായ പ്രയോജനങ്ങളും, വിഗ്രഹാരാധനയുടെ മഹത്വവും പഠിക്കണം.

2. മത്സ്യാവതാരം മുതൽ കൽക്കി വരെയുള്ള അവതാര പരിണാമ വിവരണം, അവതാര തുല്യരായ കപിലൻ, ശ്രീബുദ്ധൻ, ജൈനൻ, ഗുരുനാനാക് എന്നിവരെക്കുറിച്ചും പഠിക്കണം. (പുരാണങ്ങളിലെയും ഇതിഹാസങ്ങളിലെയും ഈശ്വരസങ്കല്പമാണിത്). ഈ അവതാരങ്ങളുമായി ബന്ധപ്പെട്ട കഥകളിലും, ജീവിതാനുഭവങ്ങളിലും നിറഞ്ഞു നിൽക്കുന്ന സന്ദേശങ്ങളും അവർ നൽകുന്ന ഉപദേശങ്ങളും ഇന്നത്തെ കാലഘട്ടത്തിനനുയോജ്യമായ വിധത്തിൽ ജീവിതത്തിൽ പകർത്താനുള്ള ആത്മീയതയാണ് രണ്ടാം ഘട്ടത്തിലുള്ളത്.

3. **ത്രിമൂർത്തി-ത്രിശക്തീ ആരാധന:-** സങ്കൽപങ്ങളിലൂടെ നന്മതിന്മകളുടെ വിവരണം, മനുഷ്യനിലുള്ള (33%) മുപ്പത്തിമുക്കോടി ദേവാംശം, (33%) മുപ്പത്തിമുക്കോടി മാനവാംശം, (33%), മുപ്പത്തിമുക്കോടി അസുരാംശം, പുരാണ ദേവതാ സങ്കല്പം, മഹാമായാ സങ്കല്പം, ദേവ അസുര-രാക്ഷസ- വിവരണത്തിലൂടെ ജീവിതത്തിലെ നന്മതിന്മ വിവരണം, യമ-രാക്ഷസ-യക്ഷ-ഗണേശ-സുബ്രഹ്മണ്യ- സങ്കല്പങ്ങൾ, ദേവവാഹനങ്ങൾ, ദേവവൃക്ഷം, ഇവയുടെ യുക്തിവിവരണം (പുരാണങ്ങളിലെ ഈശ്വര സങ്കല്പമാണിത്).

4. **പ്രപഞ്ചപുരുഷ ആരാധന:-** വിശ്വരൂപം, സങ്കല്പം, പ്രകൃതീദേവീ സങ്കല്പം, പ്രപഞ്ചപുരുഷന്റെ ഭാഗമായതിനാൽ സൂര്യൻ, ചന്ദ്രൻ, ഗ്രഹങ്ങൾ, ജ്യോതിർഗോളങ്ങൾ, ഭൂമി, വായു, ജലം, നദികൾ, പർവ്വതങ്ങൾ, വൃക്ഷങ്ങൾ, അഗ്നി, മൃഗങ്ങൾ..... ഇവയിലെല്ലാം ദർശിക്കുന്ന ഈശ്വരാംശം വിവരിക്കണം. ജീവിച്ചിരിക്കുന്ന ഋഷിതുല്യരായവരിലും നിലനിൽക്കുന്ന ഈശ്വരാംശം (എല്ലാം പ്രപഞ്ചപുരുഷന്റെയും, പ്രകൃതീദേവിയുടെയും ഭാഗമായതുകൊണ്ടാണെന്നറിയണം! (വേദങ്ങളിലെ ഈശ്വര സങ്കല്പമാണിത്).

5. **ബ്രഹ്മസങ്കല്പം ആരാധന:-** പരബ്രഹ്മ സങ്കൽപ്പം, ജീവാത്മചൈതന്യം, പരമാത്മ ചൈതന്യം, എന്നിവ വിവരിക്കുന്ന ഉപനിഷത്തുക്കളിലെ ഈശ്വര സങ്കൽപം. (ആദ്യത്തെ 18 ഉപനിഷത്തുക്കളിൽ വിവരിക്കുന്ന ഈശ്വര സങ്കൽപമാണിത്)

ബൈബിളിലെയും ഖുറാനിലെയും ഈശ്വര സങ്കൽപങ്ങളും, അതിൽ യഹോവ, അള്ളാഹു എന്നീ ദേവസങ്കൽപങ്ങളും ഭാരതീയ ഈശ്വരസങ്കല്പങ്ങളും ഗ്രന്ഥങ്ങളും തമ്മിലുള്ള വ്യത്യാസം വ്യക്തമായി പഠിച്ച് വിദ്വേഷമോ അവജ്ഞയോ തോന്നാത്ത വിധത്തിൽ യാഥാർത്ഥ്യങ്ങൾ വിവരിച്ചുകൊടുക്കണം.

**ഭാരതീയ ഗ്രന്ഥങ്ങളുടെ അഞ്ചുപാഠങ്ങൾ**

സാധാരണക്കാർക്ക് കഥകളിലൂടെ സന്ദേശങ്ങൾ നൽകുന്നതാണ് പുരാണങ്ങൾ അൽപംകൂടി ഉയർന്നാൽ മഹാഭാരതത്തിലെ കഥകൾ, അനുഭവങ്ങൾ, സന്ദേശങ്ങൾ അവയിലേക്കു കടക്കണം.

കൂടുതലുയരുമ്പോൾ കഥകളില്ലാതെ, അനുഭവങ്ങളും സന്ദേശങ്ങളും ചേർന്ന വാത്മീകി രാമായണത്തിലേക്കു കടക്കണം.

പിന്നീട് ജാതിക്കും മതത്തിനും ഇസത്തിനും വർഗ-വർണ-ഭാഷാ-ദേശ-ലിംഗ വ്യത്യാസങ്ങൾക്കുമതീതമായ വേദസന്ദേശങ്ങളിലേക്കു കടക്കണം പിന്നീട് പരമസത്യങ്ങൾ വിവരിക്കുന്ന ഉപനിഷത്തിലേക്കും. 1. പുരാണങ്ങൾ :- പുരാണങ്ങളിൽ നിന്ന് കഥകൾ വേർതിരിച്ചെടുത്ത് കഥാപാത്രങ്ങളിൽ നിന്നും നാം പഠിക്കേണ്ടതായ തത്വങ്ങളും സന്ദേശങ്ങളും വിശകലനം ചെയ്യണം. പുരാണകഥകളിലെ സത്യം-അസത്യം, ധർമ്മം-അധർമ്മം, നീതി-അനീതി, ശരി-തെറ്റ്, ഇവ ഏതെല്ലാമാണെന്നും കഥാപാത്രങ്ങളെപ്പോലെ നമ്മൾ ജീവിച്ചാൽ എന്തുസംഭവിക്കുമെന്നും ചിന്തിപ്പിക്കുന്ന വിധത്തിൽ പഠിപ്പിക്കണം. പുരാണ കഥാപാത്രങ്ങൾ നൽകുന്ന ഉപദേശങ്ങൾ സമകാലീന പ്രസക്തമാംവിധത്തിൽ പഠിച്ച് പഠിപ്പിക്കണം. : പ്രഹ്ളാദന്റെ കഥ, ധ്രുവന്റെ കഥ, നഹുഷന്റെ കഥ, പ്രാചീന ബർഹിസ്സിന്റെ കഥ, കപിലന്റെ ഉപദേശം, ജഢഭരതന്റെ കഥ, മഹാബലിചക്രവർത്തിയുടം കഥ, അംബരീഷന്റെ കഥ, ഗജേന്ദ്രന്റെ കഥ, ഭസ്മാസുരന്റെ കഥ, അസുരന്മാരുടെ കഥകൾ, ദേവതകൾക്ക് അഹങ്കാരമുണ്ടായതിന്റെ കഥകൾ, ശിവന്റെ കഥകൾ, ത്രിമൂർത്തിമാരുടെ കഥയിലോരോന്നും വിവരിച്ചുകൊടുത്ത് ജീവിതത്തിൽ പകർത്തേണ്ടതായ സന്ദേശങ്ങളെടുക്കേണ്ടതും പഠിപ്പിക്കുക. (50 കഥകൾ വിശകലനം ചെയ്യണം)

2. മഹാഭാരതം:-മഹാഭാരതത്തിലെ ധൃതരാഷ്ട്രർ, ഗാന്ധാരി, കുന്തീദേവി, വിദുരർ, ഭീഷ്മർ, ദ്രോണർ, കർണ്ണൻ, ധർമ്മപുത്രൻ, അർജ്ജുനൻ, ദുര്യോധനൻ, ദുഃശാസനൻ, ശകുനി, .............. തുടങ്ങിയവരുടെ ഗുണങ്ങളും ദോഷങ്ങളുമെന്തായിരുന്നു? അവർ ചെയ്ത ശരിയും തെറ്റും എന്തായിരുന്നു? അവരുടെ ജീവിതവും ജീവിതാന്ത്യവും എങ്ങിനെയായിരുന്നു? അതിനുള്ള കാരണവും കാരണക്കാരുമാരായിരുന്നു? അവരെപ്പോലെ നാം ജീവിച്ചാൽ നമുക്കെന്തു സംഭവിക്കുമെന്ന് ബുദ്ധിക്കും യുക്തിക്കും ശാസ്ത്രത്തിനും അനുയോജ്യമാം വിധത്തിൽ മഹാഭാരതത്തിലെ ഓരോ സംഭവവും വിശകലനം ചെയ്തു പഠിപ്പിക്കണം. (1) അമ്മയായ ഗാന്ധാരി കണ്ണുകെട്ടി നടന്നപ്പോൾ മക്കൾക്കെന്തു സംഭവിച്ചു? (2) പിതാവ് അന്ധനോ അന്ധനെപ്പോലെ പെരുമാറുന്നവനോ ആയാൽ മക്കൾക്കെന്തു സംഭവിക്കുമെന്ന് ധൃതരാഷ്ട്രരിൽ നിന്നു പഠിക്കുക. (3) മാതാവായ കുന്തി, മക്കളിൽ വാശിയും പകയും വളർത്താതിരുന്നതിനാൽ പാണ്ഡവർക്കെന്തു സംഭവിച്ചു? സൈന്യബലത്തിൽ കുറവായിരുന്നിട്ടും എന്തുകൊണ്ട് പാണ്ഡവർ ജയിച്ചു? (4) ദുര്യോധനാദികൾ എന്തുകൊണ്ട് ഇത്രയും ദുഷ്ടന്മാരായി? (5) ഭീഷ്മർക്ക് എന്തുകൊണ്ട് ശരശയ്യയിൽ കിടക്കേണ്ടിവന്നു? (6) ധർമ്മപുത്രർക്ക് ചൂതുകളി യിൽ ലഹരി മൂത്തതുകൊണ്ടല്ലേ എല്ലാം പണയം വച്ച് കാട്ടിൽ പോകേണ്ടിവന്നത്? (7) കുടുംബത്തിലെ അംഗമായ ശകുനി,

തെറ്റായ പന്ഥാവിലൂടെ കൗരവരെ നയിച്ചതിന്റെ ഫലമെന്തായിരുന്നു? (8) രാഷ്ട്രത്തിന്റെ നന്മ ലക്ഷ്യമിട്ട് എടുത്ത പ്രതിജ്ഞ രാഷ്ട്രത്തെ ഭരിക്കുന്ന വരുടെ രക്ഷയ്ക്കായി മാറ്റിയതല്ലേ ഭീഷ്മർക്ക് ഇങ്ങിനെയൊരു ദുരവസ്ഥ യുണ്ടായത്? കൗരവർക്കെന്തു സംഭവിച്ചു, എന്തുകൊണ്ടത് സംഭവിച്ചു? (10) പാണ്ഡവർക്കെന്തു സംഭവിച്ചു? എന്തുകൊണ്ടത് സംഭവിച്ചു? അവരിലോ രോരുത്തരുടേയും നന്മതിന്മകൾ നാം ജീവിതത്തിൽ പകർത്തിയാൽ നമുക്ക് എന്തു സംഭവിക്കും? മഹാഭാരതത്തിൽ മഹർഷിമാരും, ഭീഷ്മരും, വിദുര നും, ശ്രീകൃഷ്ണനും വിവരിക്കുന്ന സന്ദേശങ്ങളും പഠിക്കുക. (25 സംഭവ ങ്ങൾ വിശകലനം ചെയ്തു പഠിക്കണം)

3. **വാത്മീകിരാമായണം** : രാമായണത്തിലെ ദശരഥൻ, കൈകേയി, സുമിത്ര, ശ്രീരാമൻ, ലക്ഷ്മണൻ, ഭരതൻ, ബാലി, സുഗ്രീവൻ, രാവണൻ, കുംഭകർണ്ണൻ, വിഭീഷണൻ, ഹനുമാൻ, ശബരി....... എന്നീ ചരിത്രപുരുഷ ന്മാരുടെ പ്രത്യേകതകൾ, ശരിതെറ്റുകൾ, കർമ്മഫലങ്ങൾ, നന്മതിന്മകൾ, അവർ ജീവിച്ചതുപോലെ നമ്മൾ ജീവിച്ചാൽ നമുക്കെന്തു സംഭവിക്കുമെന്ന് തിരിച്ചറിഞ്ഞ് രാമായണത്തിലെ ഓരോ സംഭവവും വിശകലനം ചെയ്ത് സമകാലീന പ്രസക്തമായ സന്ദേശങ്ങൾ വിശദീകരിച്ച് പഠിപ്പിക്കണം. (രാമായണത്തിലെ 15 ചരിത്ര, സ്ത്രീ പുരുഷന്മാരെക്കുറിച്ച് പഠിക്കണം) + 15 സംഭവങ്ങൾ വിശകലനം ചെയ്ത് പഠിപ്പിക്കണം) ഉദാഹരണം : ദശര ഥൻ കൈകേയിക്ക് വരം കൊടുക്കേണ്ടതാവശ്യമായിരുന്നോ? (2) നല്ല സ്വഭാ വമുള്ള കൈകേയിക്ക് കൂട്ടുകെട്ട് മന്ഥരയായപ്പോൾ എന്തു സംഭവിച്ചു? (3) തന്റെ മകനെ രാജാവാക്കണമെന്ന് ശഠിച്ചതിന്റെ പരിണതഫലം (4) യുദ്ധം ചെയ്തപ്പോൾ ജ്യേഷ്ഠാനുജന്മാരായ ബാലിസുഗ്രീവന്മാർക്ക് എന്തുസംഭ വിച്ചു? (5) രാവണന്റെ സ്വാർത്ഥതയുടെ പരിണതഫലമെന്തായിരുന്നു? (6) തെറ്റുചെയ്ത രാവണന്റെകൂടെ നിന്നവർക്കെന്തു സംഭവിച്ചു? (7) രാവണന്റെ കൂടെ നിൽക്കാത്തവർക്കെന്തു സംഭവിച്ചു? (8) അച്ഛന്റെ തെറ്റിനുവേണ്ടി നിലനിന്ന മക്കൾക്കെന്തു സംഭവിച്ചു? (9) മണ്ഡോദരിയുടെ ഉപദേശം തിര സ്കരിച്ച രാവണനെന്തു സംഭവിച്ചു? (10) ഇപ്രകാരം നമ്മളും പ്രവർത്തി ച്ചാൽ നമുക്കു സംഭവിക്കുന്നതെന്തായിരിക്കുമെന്ന് ഇതിൽ നിന്നും പഠി ക്കാൻ ശ്രമിക്കണം.

**4. വേദങ്ങൾ : ക. ഋഗ്വേദസംഹിത (25 ശാഖകൾ) കക. യജൂർവേദസംഹിത (108 ശാഖകൾ) കകക. സാമവേദസംഹിത (1000 ശാഖകൾ) കഢ. അഥർവവേദസംഹിത (50 ശാഖകൾ) :**

വേദസന്ദേശങ്ങളെടുക്കേണ്ടത് ഇപ്രകാരമായിരിക്കണം. (1) ഉത്തിഷ്ഠതാ = ചൈതന്യവത്തായി എഴുന്നേറ്റു നിൽക്കുക. (2) ജാഗ്രത ഈ ലോകത്തിൽ നാം ശാശ്വതരല്ലെന്നോർമ്മിക്കുക. (3) പ്രാപ്യവരാന്നിബോധതാ = അറിവു ള്ളവരിൽ നിന്ന് അറിവുനേടി പ്രബുദ്ധരാകുക. (4) അസതോമാ സദ്ഗമയ = തിന്മയിൽ നിന്ന് ഞങ്ങളെ നന്മയിലേക്ക് നയിക്കുക. (5) തമസോ മാ മന

ജ്യോതിർഗമയ = ഇരുട്ടിൽ നിന്ന് വെളിച്ചത്തിലേക്ക് ഞങ്ങളെ നയിക്കുക. (6) സംഗച്ഛധ്വം = നമുക്കൊരുമിച്ച് മുന്നോട്ടുപോകാം. (7) സംവദധ്വം= ചൈതന്യവത്തായി സംസാരിക്കാം (8) സംവോമനാംസി ജാനതാം = നല്ല രീതയിൽ പരസ്പരം മനസ്സിലാക്കാം. (9) സമാനോ മന്ത്രഃ = ഒരേ മന്ത്രമാ ലപിക്കാം. (10) സമാനാ ഹൃദയാനി വഃ = നമ്മുടെ ഹൃദയത്തുടിപ്പുകളും ഒരേ രീതിയിലാകട്ടെ. (11) ഭദ്രം കർണ്ണേഭി ശ്രുണുയാമ ദേവാ = നന്മനിറ ഞ്ഞതു കേൾക്കുവാനിടവരട്ടെ (12) സഹനാ വവതു = നമുക്കൊരുമിച്ചു നിലനിൽക്കാം. (13) സഹനൗ ഭുനക്തു = കർമ്മഫലം ഒരുമുച്ചനുഭവിക്കാം. (14) സഹവീര്യം കരവാവഹൈ = ഒരേപോലെ പ്രവൃത്തിപഥത്തിൽ മുന്നേ റാം. (15) തേജസ്വിനാവധീതമസ്തു = (അപ്രകാരം) തേജസ്വികളാകാം. (16) മാ വിദ്വിഷാവഹൈ = ആരോടും വിദ്വേഷമില്ലാത്ത മാനസീകാവസ്ഥ യുണ്ടാകട്ടെ. (17) ആ നോ ഭദ്രാ: ക്രതവോയന്തുവിശ്വതഃ = നന്മനിറഞ്ഞ ചിന്താധാരകൾ ലോകത്തിലെല്ലായിടത്തുനിന്നും വന്നുചേരട്ടെ. (18) സത്യം വദ = സത്യം പറയുക (19) ധർമ്മം ചര = ധർമ്മത്തിലൂടെ ചരിക്കുക (20) സ്വാധ്യായ പ്രവചനാഭ്യാം ന പ്രമദിതവ്യം = പഠിച്ച് പഠിപ്പിക്കുന്നതിൽ നിന്ന് വ്യതിചലിക്കാതിരിക്കുക (21) മാതൃദേവോ ഭവ= അമ്മ ഈശ്വര തുല്യയാ യിത്തീരട്ടെ. (22) സത്യമേവ ജയതേ = സത്യമേ വിജയിക്കൂ. (23) ലോകാ സമസ്താ സുഖിനോ ഭവന്തു = ലോകത്തിലെ സർവചരാചരങ്ങൾക്കും സുഖമുണ്ടാകട്ടെ.....(ഇപ്രകാരം 100 വേദസന്ദേശങ്ങൾ പഠിക്കണം)

**5. ഉപനിഷത്തുക്കൾ :** ഇവിടെ ഹിന്ദുധർമ്മത്തിന്റെ പരമോന്നത അവസ്ഥ യിലെ തത്വങ്ങളും പ്രായോഗിക കർമ്മങ്ങളും വിശകലനം ചെയ്യുന്നു. ഉപ നിഷത്തുക്കളിൽ പഞ്ചഭൂതം, പഞ്ചപ്രാണൻ, പഞ്ചകർമ്മേന്ദ്രിയം, പഞ്ചജ്ഞാ നേന്ദ്രിയം, മനസ്, പ്രപഞ്ച ചൈതന്യം, ബോധം, പ്രജ്ഞാനം തുടങ്ങിയ അത്യാധുനിക വിഷയങ്ങളെക്കുറിച്ച് വിവരിക്കുന്നു.

(പുരാണ, മഹാഭാരത, രാമായണ, വേദ, ഉപനിഷദ് ചിന്താധാരകളെല്ലാം ചേർന്നതാണ് ഹിന്ദുധർമ്മം.)

**1. കുഞ്ഞുങ്ങളെ പഠിപ്പിക്കേണ്ട ലളിതമായ കാര്യങ്ങൾ:** പഴഞ്ചൊല്ലുകൾ, കടംകഥകൾ, പൈതൃക കളികൾ, പ്രകൃതിയുമായി ചേർന്നുള്ള ജീവിതം, ജീവി തത്തിൽ സുഖദുഃഖങ്ങളുണ്ടെന്ന ബോധം, മറ്റുള്ളവരുടെ വേദന അറിയാനുള്ള മനസ്സ്, സഹായിക്കാനുള്ള മനസ്സ്, നല്ല സിനിമകൾ - ടിവി പരിപാടികൾ, കലാ പരിപാടികൾ എന്നിവയും കണ്ടും വിശദീകരിച്ചുകൊടുത്തും നന്മകൾ വളർത്തുക.

**2. ജീവിത സന്ദേശം :** പ്രഭാതത്തിൽ 5.30 നു മുമ്പുണരണം. കിടക്കയിലി രുന്ന് പ്രാർത്ഥിക്കണം. ഉണർന്നയുടനെ പ്രഭാത സ്നാനം ചെയ്യണം. പത്തു മിനിറ്റെങ്കിലും മന്ത്രങ്ങളും കീർത്തനങ്ങളും ചൊല്ലി പ്രാർത്ഥിക്കണം. 16 പ്രാവശ്യം പ്രാണായാമം ചെയ്യണം. അഞ്ച് സൂര്യനമസ്കാരം അഥവാ

യോഗാസനം ചെയ്യണം. ഭക്ഷണത്തിനു മുമ്പ് പ്രാർത്ഥിക്കണം. യാത്ര കഴിഞ്ഞ് കയ്യും കാലും മുഖവും കഴുകണം. മഴ, വെയിൽ, മണ്ണ് ഇവയുമായി ബന്ധപ്പെട്ട കളി/കർമ്മങ്ങൾ ചെയ്യണം. സന്ധ്യാദീപവും, സന്ധ്യാനാമവും നിർബന്ധമാക്കണം; കുടുംബാംഗങ്ങൾ അൽപസമയമെങ്കിലും ഒരുമിച്ചിരിക്കണം/ഒരുമിച്ചു ഭക്ഷണം കഴിക്കണം. മക്കൾക്ക് നന്മനിറഞ്ഞ ഉപദേശങ്ങൾ / അനുഭവങ്ങൾ / കഥകൾ പറഞ്ഞുകൊടുക്കണം. പ്രോത്സാഹനം, അനുഗ്രഹം, അഭിനന്ദനം, മാർഗ്ഗദർശനം എന്നിവ നൽകണം. ശാപം, അവഹേളനം, നിഷേധം, അവിശ്വാസം, അന്ധവിശ്വാസം, ഭയം, വിദ്വേഷ്യം ജനിപ്പിക്കുന്ന പദപ്രയോഗങ്ങൾ എന്നിവ ഗൃഹാന്തരീക്ഷത്തിൽ ഒഴിവാക്കണം. ജീവിതം സുഖ-ദുഃഖ സമ്മിശ്രമാണെന്ന് മക്കളെ ഓർമ്മിപ്പിക്കണം. ആധുനിക അറിവുനേടി ഴൂലമേ ആകാനും മൂല്യാധിഷ്ഠിത സനാതനധർമ്മത്തിന്റെ അറിവു നേടി ഴീറ ആകാനും പഠിപ്പിക്കണം. കേട്ടും, കണ്ടും, ചർച്ച ചെയ്തും, ചിന്തിച്ചും, പ്രവർത്തിച്ചും നേതൃനിരയിൽ വരണം, വരുത്തണം. അറിയാവുന്നത്, അറിയാത്തവർക്ക് പറഞ്ഞു കൊടുക്കണം. അസൂയ, അഹങ്കാരം, വാശി, പക, വിദ്വേഷം..... എന്നിവ ഇല്ലാതാക്കണം. സന്തോഷം, സംതൃപ്തി, ചാരിതാർത്ഥ്യം, ബഹുമാനം, സ്നേഹം, ദയ എന്നിവ വളർത്തണം. ജീവിക്കുന്നിടത്തോളം കാലം ധന്യമായി ജീവിക്കുവാൻ സാധിക്കണമെന്നറിയണം. അർഹിക്കുന്നതിനുവേണ്ടിയേ പ്രാർത്ഥിക്കാവൂ. നന്മകൾ കേൾക്കാനും കേൾപ്പിക്കാനും, കാണാനും കാണിക്കാനും, പ്രവർത്തിക്കാനും പ്രവർത്തിപ്പിക്കാനും സാധിക്കണം. നന്മകളെവിടെയുണ്ടെങ്കിലും സ്വീകരിക്കണം. നന്മയും തിന്മയും കേൾക്കാനും കാണാനും ചെവിയും കണ്ണും തുറന്നുവയ്ക്കണം. നന്മകൾ മാത്രമെടുക്കാൻ മനസ് തുറന്നു വയ്ക്കണം. രാത്രി ഉറങ്ങാൻ പോകുന്നതിനു**1. മഹാപുരാണങ്ങൾ :** 1. വിഷ്ണുപുരാണം 2. ഭവിഷ്യ പുരാണം 3. ഗരുഡ പുരാണം 4. അഗ്നി പുരാണം 5. മഹാഭാഗവതപുരാണം 6. ശിവപുരാണം 7. മാർക്കണ്ഡേയപുരാണം 8. ലിംഗപുരാണം 9. ബ്രഹ്മവൈവർത്ത പുരാണം 10. മത്സ്യ പുരാണം 11. കൂർമ്മ പുരാണം 12. വരാഹപുരാണം 13. വാമനപുരാണം 14. സ്കന്ദപുരാണം 15. ബ്രഹ്മാണ്ഡപുരാണം 16. പത്മപുരാണം 17. വായുപുരാണം 18. നാരദീയ പുരാണം ഉപപുരാണങ്ങൾ : 1. സാംബപുരാണം 2. ദേവീഭാഗവതപുരാണം 3. കാലികപുരാണം 4. ലഘുനാരദീയപുരാണം 5. ഹരിവംശപുരാണം 6. വിഷ്ണുധർമ്മോത്തരപുരാണം 7. കൽകിപുരാണം 8. മുൽഗലപുരാണം 9. ആദിപുരാണം 10. ആത്മ പുരാണം 11. ബ്രഹ്മപുരാണം 12. വിഷ്ണുധർമ്മപുരാണം 13. നരസിംഹപുരാണം 14. ക്രിയായോഗപുരാണം 15. സൂര്യപുരാണം 16. ബ്രഹദ് നാരദീയപുരാണം 17. പുരുഷോത്തമപുരാണം 18. ബൃഹദ് വിഷ്ണു പുരാണം

**2. ഉപനിഷത്തുക്കൾ:-** (ഉപനിഷത്തുകളുടെ പേരുകൾ – 1. ഐതരേയം (2) കൗഷീതകി (3) ഈശാവാസ്യം (4) ബൃഹദാരണ്യകം (5) കഠം (6)

തൈത്തിരീയം (7) കൈവല്യം (8) ശ്വേതാശ്വേതരം (9) മഹാനാരായണം (10) കേനം (11) ഛാന്ദോഖ്യം (12) അരുണി (13) മൈത്രായണീ (14) പ്രശ്നം (15) മുണ്ഡകം (16) മാണ്ഡൂക്യം (17) കഠരുദ്ര (18) വജ്രസൂചികം (108 ഉപനിഷത്തുക്കളിൽ എത്രപേരുകൾ സാധിക്കുമോ അത്രയും പേരുകൾ പഠിക്കുക.) അവയിലെ പാരമാർത്ഥിക സത്യങ്ങളും വ്യാവഹാരിക സത്യങ്ങളും അഗാധമായവയാണെങ്കിലും ലളിതമായി മനസ്സിലാക്കാൻ സാധ്യമാണോ എന്നു പരിശോധിക്കണം. പഞ്ചഭൂതം, പഞ്ചപ്രാണൻ, പഞ്ചകർമ്മേന്ദ്രിയം, പഞ്ചജ്ഞാനേന്ദ്രിയം, മനസ്സ് ഇവയെക്കുറിച്ച് ശാസ്ത്രീയമായ പഠിക്കണം.)

3. ഉപവേദങ്ങൾ : 1. അർത്ഥശാസ്ത്രം 2. ധനുർവേദം 3. ഗാന്ധർവവേദം 4. ആയുർവേദം 5.സ്ഥാപത്യവേദം (തച്ചുശാസ്ത്രം)

ദർശനങ്ങൾ : 1. ന്യായദർശനം (ഗൗതമൻ) 2. വൈശേഷികദർശനം (കണാദൻ) 3. സാംഖ്യദർശനം (കപിലൻ) 4. യോഗദർശനം (പതഞ്ജലി) 5. പൂർവമീമാംസദർശനം (ജൈമിനി) 6. ഉത്തരമീമാംസ ദർശനം (വ്യാസൻ)

4. സ്മൃതികൾ/ആചാര ഗ്രന്ഥങ്ങൾ : 1. ഉശന സ്മൃതി 2. യജ്ഞവൽക്യ സ്മൃതി 3. വിഷ്ണുസ്മൃതി 4. മനുസ്മൃതി 5. അംഗീരസസ്മൃതി 6. യമസ്മൃതി 7. അത്രിസ്മൃതി 8. സംവർത്തസ്മൃതി 9. ബ്യഹത്പരാശരസ്മൃതി 10. ബ്യഹസ്പതി സ്മൃതി 11. ദക്ഷസ്മൃതി 12. ശാതാതപസ്മൃതി 13. ലിഖിതസ്മൃതി 14. വ്യാസസ്മൃതി 15. പരാശരസ്മൃതി 16. ശംഖസ്മൃതി 17. ഗൗതമസ്മൃതി 18. വസിഷ്ഠസ്മൃതി

## മാതാപിതാക്കൾക്കുള്ള സന്ദേശം

♣ കുടുംബത്തിലെ ചുറ്റുപാടിൽ വളരുന്ന മക്കൾ നമ്മുടെ സ്വഭാവത്തിൽ നിന്നാണ് ജീവിത സന്ദേശങ്ങളും നന്മതിന്മകളും സ്വന്തം ജീവിതത്തിലേക്ക് പകർത്തുന്നത്. ♣ നാം സംസാരിക്കുന്നതും, ചിന്തിക്കുന്നതും, വിശകലനം ചെയ്യുന്നതും, ചർച്ച ചെയ്യുന്നതും പ്രവർത്തിക്കുന്നതുമെല്ലാം അവർക്കും മാർഗദർശകമായിത്തീരുന്നു. നമ്മിലുള്ള നന്മകൾ അവർ ജീവിതത്തിൽ പകർത്തുമ്പോൾ നമുക്കാഹ്ളാദമുണ്ടാകുന്നു. നമ്മിലുള്ള തിന്മകളും അവർ ജീവിതത്തിൽ പകർത്തുമെന്നോർക്കണം. ♣ നമ്മുടെ ഗൃഹാന്തരീക്ഷത്തിൽ നമ്മുടെ ചെവി, കണ്ണ്, നാവ്/നാക്ക്, മനസ്, പ്രവർത്തി ഇവയെല്ലാം നാം ഉപയോഗിക്കുന്നതുപോലെയായിരിക്കും നമ്മുടെ മക്കളും ജീവിതത്തിൽ പകർത്തുന്നത്. ♣ നന്മകൾ കേൾക്കാനും കേൾപ്പിക്കാനും, കാണുവാനും, കാണിക്കുവാനും, ചർച്ച ചെയ്യുവാനും, ചർച്ച ചെയ്യിക്കുവാനും, ചിന്തിക്കുവാനും, ചിന്തിപ്പിക്കുവാനും, പ്രവർത്തിക്കുവാനും, പ്രവർത്തിപ്പിക്കുവാനും സാധിക്കുമെങ്കിൽ അവ നമ്മുടെ മക്കളുടെ ജീവിതത്തേയും ധന്യമാക്കും. ♣ നമ്മുടെ മനസ്സിന്റെ രോഗങ്ങളാൽ വാശി, പക, വിദ്വേഷം, അസൂയ, ദ്വേഷ്യം, അഹങ്കാരം, .... എന്നിവ നമ്മുടെ മക്കളുടെ

സ്റ്റിലേക്ക് സാംക്രമിക രോഗം പോലെ പകരുന്നത് നമ്മിൽ നിന്നാണെന്നറിയണം. ❀ നമ്മുടെ കുടുംബത്തിലെ ഭാര്യാ ഭർതൃ ബന്ധത്തിന്റെ എല്ലാ നന്മ തിന്മകളും മക്കളും ഭാവി ജീവിതത്തിൽ സ്വന്തമാക്കുമെന്നോർമ്മിക്കണം. അവയെല്ലാം കണ്ടു പഠിക്കുന്നത് മക്കളുടെ മനസ്സിലെന്നുമുണ്ടാകും. ❀ നമ്മൾ ഭാര്യാ/ഭർത്താക്കന്മാർ പെരുമാറുന്നതു മക്കളുടെ മനസ്സിൽ വളരെ ചെറുപ്രായത്തിൽ തന്നെ നിറഞ്ഞു നിൽക്കുന്നു. അതു ഭാവിയിൽ അവരുടെ ജീവിതമായിത്തീരുന്നു. ❀ ശാന്തശീലവും പ്രസാദാത്മകവുമായ അമ്മയുടേയും അച്ഛന്റേയും മുഖം കണ്ട് ആനന്ദിക്കുവാനാണ് മക്കൾക്കിഷ്ടം. ❀ ശാന്തമായ സംസാരരീതി, പെരുമാറ്റരീതി, ഇവയെല്ലാം മക്കൾക്ക് ജീവിതകാലമത്രയും മാതൃകയായി ലഭിക്കുന്നത് കുടുംബത്തിൽ നിന്നാണ്. ❀ തിങ്കൾ മുതൽ വെള്ളി വരെ ഏഴു മണിക്കൂർ മാത്രമാണ് നിങ്ങളുടെ മക്കൾ നാൽപതോളം കുട്ടികളിൽ ഒരുവനായി സ്കൂളിലുള്ളത്. തിങ്കൾ മുതൽ വെള്ളി വരെ 17 മണിക്കൂറും ശനി, ഞായർ ദിവസങ്ങളിൽ 24 മണിക്കൂറും നിങ്ങളുടെ സ്വന്തം ഒന്നോ രണ്ടോ കുട്ടികൾ നിങ്ങളുടെ കൂടെ മക്കളായി കഴിയുന്നു എന്നറിയണം. സ്കൂളിൽ നിന്നു ലഭിക്കുന്നതിനേക്കാൾ അനേകം മടങ്ങ് ലഭിക്കേണ്ടത് മാതാപിതാക്കളിൽ നിന്നാണ് എന്നു വ്യക്തമായറിയണം. ❀ മക്കളോടു സംസാരിക്കുമ്പോഴും പെരുമാറുമ്പോഴും നന്മ നിറഞ്ഞ രീതി ഓരോ നിമിഷവും ഉണ്ടായിരിക്കണം. കുട്ടികളെ സ്കൂളിലേയ്ക്കയക്കുന്ന തയ്യാറെടുപ്പ് അടുക്കും ചിട്ടയോടും ആനന്ദത്തോടും കൂടി ചെയ്യുക. അതു നിങ്ങൾക്കൊരു ഭാരമാണെന്ന തോന്നൽ കുട്ടികൾക്കുണ്ടാകാതിരിക്കട്ടെ. അവരെ സ്കൂൾ യാത്രയ്ക്ക് തയ്യാറാക്കുന്ന വേളയിൽ അമ്മയുടെ മുഖത്ത് നിറഞ്ഞ സംതൃപ്തിയുണ്ടാകണം. അതു മക്കൾക്കനുഭവിക്കുവാനും സാധിക്കണം. ❀ പ്രഭാതത്തിൽ നേരത്തേ വിളിച്ചുണർത്തി കുളിർപ്പിച്ച്, പത്തുമിനിറ്റെങ്കിലും പ്രാർത്ഥിപ്പിക്കണം. നാമജപം ശീലമാക്കണം, അഞ്ചു (സൂര്യ) നമസ്കാരം ചെയ്യിപ്പിക്കണം. ഇതെല്ലാം ആരോഗ്യത്തിനും ഊർജ്ജസ്വലമാകുവാനുമാണ്. ❀ ഒന്നു രണ്ടു ഗ്ലാസ് വെള്ളം കുടിക്കുവാനായി കുട്ടികൾക്ക് പ്രഭാതത്തിൽ നൽകുന്നത് രക്തശുദ്ധീകരണത്തിന് നല്ലതാണ്. പ്രഭാത ഭക്ഷണം ശാന്തമായി വിളമ്പികൊടുത്ത് കഴിപ്പിക്കണം. ❀ നിർദ്ദേശമില്ലാത്ത സമയനിഷ്ഠ നമ്മളും, നമ്മളിലൂടെ മക്കളും സ്വയം പാലിക്കാനും പാലിപ്പിക്കുവാനും ശ്രമിക്കണം. ❀ സ്കൂൾ യാത്രയ്ക്ക് തയ്യാറെടുപ്പിക്കുമ്പോൾ, നല്ല ഉപദേശങ്ങൾ ശാന്തമായി നിർദ്ദേശബുദ്ധിയില്ലാതെ സന്ദേശങ്ങളായി സീരിയസ്സാകാതെ പറഞ്ഞുകൊടുക്കണം. ❀ ഇതുപോലൊരു അമ്മയേയും അച്ഛനേയും ലഭിച്ചത് ഭാഗ്യം കൊണ്ടാണെന്ന് മക്കളുടെ മനസ്സിൽ തോന്നിപ്പിക്കണം. ഇതിന്റെ സന്ദേശമാണ് മാതൃദേവോ ഭവ, പിതൃദേവോ ഭവ. ❀ സ്കൂൾ യാത്രയ്ക്കു തയ്യാറാകുമ്പോഴും സ്കൂളിൽ നിന്നു മടങ്ങിവരുമ്പോഴും സ്കൂളിലെ സുഖദുഃഖങ്ങളന്വേഷിക്കണം! മക്കളുടെ നേട്ടങ്ങളെ അഭിനന്ദിക്കണം. ദുഃഖങ്ങൾ അമ്മയുമായി പങ്കു വെയ്ക്കാനവസരമുണ്ടാക്കണം. അമ്മയിൽ നിന്ന് ആശ്വാസ

ത്തിന്റേയും സ്നേഹമസൃണമായ ദുഃഖപരിഹാരത്തിന്റേയും നന്മ നിറഞ്ഞ നിർദ്ദേശങ്ങൾ മക്കൾ പ്രതീക്ഷിക്കുന്നുണ്ടാകും. • സ്കൂൾ വാഹനം വീട്ടു പടിക്കലെത്തുന്നതിന് 15 മിനിറ്റുമുമ്പെങ്കിലും മക്കളെ പൂർണ്ണമായും തയ്യാറാക്കിയിരിക്കണം. ആവശ്യമില്ലാത്ത തിരക്കും ബഹളവുമൊഴിവാക്കാനിതുപകരിക്കും. • ഒരു കാരണവശാലും ദ്വേഷ്യത്തിന്റെ ശാപവാക്കുകൾ മാതാപിതാക്കളിൽ നിന്ന് മക്കൾക്ക് കേൾക്കേണ്ടി വരരുത്. • യാത്രയാകുന്ന കുട്ടികളുടെ തലയിൽ കൈവെച്ചനുഗ്രഹിച്ചു വേണം ഗേറ്റു വരെ കൂടെ ചെന്ന് സ്കൂൾ വാഹനത്തിലയക്കുവാൻ. പരീക്ഷാ ദിവസങ്ങളിൽ മാതാപിതാക്കളുടെ കാൽതൊട്ടു വന്ദിക്കുന്ന സ്വഭാവം വളർത്തണം. • കണ്ണിൽ നിന്നു മറയുന്നതുവരെ മക്കളെ കൈവീശി, മന്ദസ്മിതത്തോടെ സ്കൂളിലേക്കു യാത്രയാക്കണം. അമ്മയുടെ ആ മുഖം മക്കളുടെ മനസ്സിൽ നിറഞ്ഞു നിൽക്കണം. മാതാപിതാക്കൾക്ക് സ്വന്തം മക്കൾ ഭാരമാണെന്നു തോന്നുന്നപോലെ സംസാരിക്കുകയോ പ്രവർത്തിക്കുകയോ ചെയ്താൽ കാലം കഴിയുമ്പോൾ മാതാപിതാക്കൾക്ക് പ്രായമാകുമ്പോൾ അവർ മക്കൾക്കു ഭാരമായിത്തീരുമെന്ന് ഓർമ്മ വേണം. നല്ലവണ്ണം പഠിക്കണം, അമ്മയുടെ പ്രാർത്ഥന എന്നും എന്റെ മക്കൾക്കുണ്ടാകും, നിങ്ങളെ (നിന്നെ) പോലെ മക്കളെക്കിട്ടിയത് അമ്മയുടെ ഭാഗ്യമാണ് എന്ന് ഇടയ്ക്കെങ്കിലും പറയാൻ സാധിക്കണം. ഈ വരികൾ എന്നുമെന്നും മക്കളുടെ മനസ്സിലുണ്ടാകുമെന്നോർക്കണം. • ഇതുപോലൊരു അമ്മയുടേയും അച്ഛന്റേയും മകനായി/ മകളായി ജനിച്ചത് ഞങ്ങളുടെ ഭാഗ്യമാണെന്ന് മക്കൾക്ക് തോന്നലുണ്ടാകുന്നത്. മാതാപിതാക്കൾക്ക് ഒരു ജീവിതകാല വ്രതമായിരിക്കണം. • സ്കൂൾ വിട്ടു വരുന്ന മക്കളെ സംതൃപ്തമുഖ ഭാവത്തോടെ സ്വീകരിക്കാൻ സാധിക്കണം. മക്കളുടെ നേട്ടങ്ങളുടെ അനുഭവങ്ങൾ നല്ലപോലെ അഭിനന്ദിക്കണം. കോട്ടങ്ങളുണ്ടെങ്കിൽ സമയം കുറെ കഴിഞ്ഞ് ആ വിഷയം സംസാരിച്ച് പരിഹാരമുപദേശിക്കണം. ദ്വേഷ്യം വന്നാലും ശാപവാക്കുകളുപയോഗിക്കരുത്. • വൈകുന്നേരം സ്കൂൾ കഴിഞ്ഞു മടങ്ങിയതിനു ശേഷം വീട്ടിലെത്തിയാൽ കയ്യും കാലും മുഖവും കഴുകി വൃത്തിയാക്കുവാൻ ശീലിപ്പിക്കണം. • ആവേശത്തോടെ മക്കൾ പറയുവാനാഗ്രഹിക്കുന്നത് മാതാപിതാക്കൾ നിർബന്ധമായും ശ്രദ്ധയോടെ കേൾക്കണം. നന്മകളെ അഭിനന്ദിക്കണം, തെറ്റുകൾ ചെയ്തിട്ടുണ്ടെങ്കിൽ ശാന്തമായി നിർദ്ദേശം നൽകി തിരുത്തണം. സ്കൂളിൽ നിന്ന് ശിക്ഷ ലഭിച്ചിട്ടുണ്ടെങ്കിൽ ഇനിയും അത്തരത്തിലുള്ള തെറ്റുകളാവർത്തിക്കരുതെന്നോർമ്മിപ്പിക്കണം. • വൈകുന്നേരം ഒരു മണിക്കൂറെങ്കിലും സർവതും മറന്ന് കളിക്കുവാനാവസരമുണ്ടാകണം. • വൈകുന്നേരത്തെ കളിക്കുശേഷം കുളി കഴിഞ്ഞ് കുറഞ്ഞത് പത്തുമിനിട്ടെങ്കിലും പ്രാർത്ഥിക്കാനുള്ള കീർത്തനം, ശ്ലോകങ്ങൾ ഇവ പറഞ്ഞു കൊടുത്തിരിക്കണം. മക്കളോടൊപ്പമിരുന്നുള്ള പ്രാർത്ഥന മാതാപിതാക്കളും ശീലിക്കണം. • അതതു ദിവസത്തെ സ്കൂൾ വിശേഷങ്ങൾ കേൾക്കാനും, നല്ല ഉപദേശങ്ങൾ ശാന്തമായി കഥാ രൂപത്തിൽ നിർബന്ധബുദ്ധിയില്ലാതെ

പറഞ്ഞു കൊടുക്കുവാനും സന്ധ്യാവേളയിൽ ഇടയ്ക്ക് അടുത്ത് വന്ന് നല്ല വാക്കുകൾ പ്രോത്സാഹനാജനകമായി പറയണം. ♣ വൈകുന്നേരമോ ഉറങ്ങാൻ പോകുമ്പോഴോ പുരാണകഥകൾ വിവരിച്ചുകൊടുത്ത് അവയുടെ സന്ദേശവുമറിയിക്കണം. മക്കളെ കൈകൊണ്ടു തലോടണം. താലോലിച്ചുറക്കാൻ സാധിക്കുമെങ്കിൽ ഉത്തമം. ♣ പ്രഭാതത്തിൽ, കിടക്കയിൽ നിന്നെഴുന്നേൽക്കുമ്പോഴും രാത്രിയിൽ ഉറങ്ങാൻ പോകുന്ന വേളയിലും ഒരു മിനിറ്റെങ്കിലും കിടക്കയിലിരുന്നു പ്രാർത്ഥിക്കണം. ♣ വടക്കോട്ടു തലവെച്ച് ഉറങ്ങാൻ കിടക്കുന്നത് രക്തചംക്രമണത്തെ ബാധിക്കുന്നതുകൊണ്ടൊഴിവാക്കണം. പഠിക്കുമ്പോൾ കിഴക്കോട്ടു മുഖമാക്കി പഠിക്കുവാനുപദേശിക്കണം. ♣ സമയം ലഭിക്കുമ്പോഴും ഒഴിവു ദിവസങ്ങളിലും Discoery, National Geography, Animal Planet History, ചാനലുകൾ കാണുവാനവസരം നൽകണം. ദുഃഖവും വേദനയും, പരാജയവും മറക്കുവാൻ പോഗോ ചാനലിലെ തമാശകൾ കാണുവാനും നിർദേശിക്കാം. ♣ പഠിച്ചുകൊണ്ടിരിക്കുമ്പോൾ പഠിക്കാനുള്ള രീതികളും, പഠിച്ചതിനെക്കുറിച്ചും അൽപം കൂടി ചേർത്തും വിരസത തോന്നാതെ അറിവ് വിപുലപ്പെടുത്തണം. ജീവിതത്തിൽ സുഖം + ദുഃഖം, ചിരി + കരച്ചിൽ, ജയം + പരാജയം, ഉയർച + താഴ്ച എന്നിവയെല്ലാം ഉണ്ടെന്നറിയിക്കണം. കഴിയുന്നത്രയും സമചിത്തതയോടെ അവ അഭിമുഖീകരിക്കാനും സ്വന്തം അനുഭവത്തിലൂടെയും ഉപദേശങ്ങളിലൂടെയും പ്രായോഗികമായി ശീലിപ്പിക്കണം. ♣ മക്കളുടെ പെരുമാറ്റത്തിലോ, പ്രവർത്തിയിലോ, വാക്കിലോ മാതാപിതാക്കൾക്ക് അവിശ്വാസമുണ്ടെന്ന തോന്നൽ ഉണ്ടാക്കരുത്. സംഗീതം, നൃത്തം, സംഗീത ഉപകരണം, മറ്റേതെങ്കിലും കലാകായിക വിഷയങ്ങളിലൊന്നെങ്കിലും പഠിപ്പിക്കണം. അഭിരുചിയുള്ള വിഷയങ്ങൾ വിദ്യാലയാധികൃതരെ അറിയിക്കണം. ♣ മറ്റെല്ലാവരിൽ നിന്നും നമ്മുടെ മക്കൾക്ക് ഒരു വ്യത്യാസമെങ്കിലുമുണ്ടാകണം. അത് നന്മ നിറഞ്ഞ ഉജ്ജ്വലവ്യക്തിത്വത്തിലേക്ക് നയിക്കപ്പെടണം. ആ പ്രത്യേകതയിലൂടെ മക്കൾ പുറം ലോകത്തറിയപ്പെടണം. ♣ അടുക്കള ജോലിയിലും മറ്റു ചെറിയ ജോലികളിലും പരിശീലനം നൽകണം. കാപ്പി, ചായ, ഭക്ഷണം  ഇവ പാകം ചെയ്യുവാനുള്ള ബാലപാഠങ്ങളും വീടുവൃത്തിയായി സൂക്ഷിക്കാനുള്ള രീതിയും സ്വായത്തമാക്കണം. ♣ ചെറിയ ചെറിയ ഉത്തരവാദിത്വങ്ങൾ ഏൽപ്പിക്കുന്നത് ചാരിതാർത്ഥ്യത്തോടെ അവരെക്കൊണ്ട് ചെയ്യിപ്പിക്കണം. ♣ ശാപവാക്കുകൾ മാതാപിതാക്കളിൽ നിന്നൊരിക്കലുമുണ്ടാകരുത്. അതു ശരിയാവില്ല,.... നിനക്കതിനുള്ള കഴിവില്ല, നീ തോൽക്കുമെന്നുറപ്പാണ്, നീ എപ്പോഴും ഇങ്ങിനെയാണ്... നിന്റെ അനിയനെത്ര മിടുക്കനാണ്...... എത്രപ്രാവശ്യം നിന്നോട് പറഞ്ഞു.. നിനക്കങ്ങിനെതന്നെ വേണം.... എന്റെയൊരു തലയിലെഴുത്ത്.... നീ വേണമെങ്കിൽ പഠിക്ക് വേണ്ടെങ്കിൽ വേണ്ട... എനിക്കുവേണ്ടി നീ പഠിക്കണ്ട... നിന്നെയൊക്കെ ഞാൻ കാണിച്ചുതരാം.... ഞാൻ ടീച്ചറോട് പറ

ഞ്ഞുകൊടുക്കും.... നിന്റെയൊക്കെ വാശി അമ്മയുടെ അടുത്തെടുക്കണ്ട.... നിന്റെ കള്ളത്തരമെനിക്കറിയാം... ഞാൻ അവനോടു ചോദിച്ചുനോക്കും നീ പറയുന്നത് ശരിയാണോ എന്ന്.... ഒരൽപം പോലും എനിക്കു നിന്നെ വിശ്വാസമില്ല.... വേണമെങ്കിൽ ചോറു തിന്നാൽ മതി... ഇതുപോലുള്ള വാക്കുകളെല്ലാം ഒഴിവാക്കേണമേ എന്ന് മാതാപിതാക്കളോട് അഭ്യർത്ഥിക്കുന്നു. ❀ പ്രവൃത്തി ദിവസങ്ങളിൽ പ്രഭാത ഭക്ഷണത്തിലും ഉച്ച ഭക്ഷണത്തിലും മത്സ്യ-മാംസാദികൾ പൂർണ്ണമായും ഒഴിവാക്കണം. ❀ ദിവസത്തിലൊരു നേരമെങ്കിലും മാതാപിതാക്കളും മക്കളും ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കണം. അമ്മ നിർബന്ധമായും മക്കൾക്ക് ഭക്ഷണം വിളമ്പിക്കൊടുത്തുകൂടെയിരിക്കണം. എത്രകാലം മക്കളെ തലോലിക്കാനും, അവരുടെ തലയിൽ കയ്വച്ചനുഗ്രഹിക്കാനും, അവർക്ക് കഥ പറഞ്ഞു കൊടുത്ത് തലോടിക്കൊണ്ട് ആനന്ദിപ്പിക്കാനും മക്കൾക്ക് ഭക്ഷണം വിളമ്പിക്കൊടുക്കാനും അവരുടെ ചിരിയും സന്തോഷവും കാണുവാനും ജഗദീശ്വരൻ നമുക്ക് അനുഗ്രഹം തന്നിട്ടുണ്ട് എന്നറിഞ്ഞുകൂടല്ലോ. അതുകൊണ്ട് സാധിക്കുന്നത്രയും കാലം അതെല്ലാം ചെയ്ത് ഈ മാതൃപിതൃ ജന്മം സഫലമാക്കണം. പുത്ര-പുത്രീ ധർമ്മം അവർ പഠിക്കുന്നത് മാതാപതാക്കളിൽ നിന്നാണ്. ❀ ജീവിത വിജയത്തിന് ആധുനീക അറിവുകൾ പൂർണമായും സ്വായത്തമാക്കണം. കെട്ടിടത്തിന്റെ മുകളിലേക്കുള്ള ഉയർച്ചക്ക് ഇഷ്ടിക പോലെ അത്യാധുനിക അറിവുകൾ പ്രയോഗിക്കണം. കെട്ടിടത്തിന് ഭംഗിയു, ദൃഢതയും, ദീർഘകാലം നിലനിൽക്കാനുള്ള ശക്തിയും നൽകുന്നത് സിമന്റാണെന്നറിയാമല്ലോ. ആ സിമന്റുപോലെ ജീവിതമൂല്യങ്ങൾ ആധുനിക അറിവിനോടൊപ്പം ചേർത്ത് ജീവിതം ദീർഘകാലം ദൃഢതയും സുന്ദരവുമാക്കിത്തീർക്കുവാൻ മാതാപിതാക്കൾക്കും അധ്യാപകർക്കും സാധിക്കണം. ❀ നിങ്ങളുടെ വൃദ്ധരായ മാതാപിതാക്കൾ ജീവിച്ചിരിപ്പുണ്ടെങ്കിൽ അവരെ നിങ്ങൾ എങ്ങിനെ പരിചരിക്കുന്നു എന്നു പ്രത്യക്ഷമായി കണ്ടുകൊണ്ടാണ് നിങ്ങളുടെ മക്കൾ വളരുന്നതെന്ന് നിങ്ങളറിയണം. നിങ്ങളുടെ മക്കൾ നിങ്ങളോട് പെരുമാറുന്നത് എന്നറിയണം. ❀ ഭാരതീയ വിദ്യാവിഹാറിലും ഭാരതീയ ശിശുവിഹാറിലും പഠിക്കുന്ന നിങ്ങളുടെ കുഞ്ഞുങ്ങൾക്ക് ലഭ്യമാക്കാവുന്ന എല്ലാ നന്മകളും മൂല്യങ്ങളും, അറിവുകളും ഇവിടെ നിന്നും നൽകുവാൻ ഞങ്ങൾ സന്നദ്ധരാണെന്നുറപ്പു നൽകുന്നു.

## അമ്മമാരോട് അല്പം കൂടി..................

(ഓരോ അമ്മയും ജീവിതത്തിൽ പകർത്തേണ്ടത്)

ഈ ഭൂമിയിൽ സർവതന്ത്ര സ്വതന്ത്രരായിട്ടില്ല നാം ഓരോരുത്തരും ജനിച്ചുവീഴുന്നത്. നമുക്ക് നമ്മുടെ അമ്മയേയും അച്ഛനേയും തെരഞ്ഞെടുക്കാൻ സ്വാതന്ത്ര്യമില്ല. ആണായിട്ടു ജനിക്കണമോ പെണ്ണായിട്ട് ജനിക്കണമോ എന്നു തീരുമാനിക്കാൻ സ്വാതന്ത്ര്യമില്ല; ഏതു വീട്ടിൽ, ഏതു

ദേശത്ത് ജനിക്കണമെന്നോ, വെളുത്ത തൊലി വേണമെന്നോ തീരുമാനിക്കാൻ സ്വാതന്ത്ര്യമില്ലാത്തവരായാണ് നാം ജനിക്കുന്നത്. മാതാപിതാക്കൾക്കും അതുപോലെയാണ്.

ഞാനെന്റെ പ്രഭാഷണങ്ങളിൽ, തമാശ ചേർത്ത് പറയാറുണ്ട്, ഒബാമക്കും ഒസാമക്കും ജന്മം നൽകിയത് അമ്മമാരാണ്. ആ അമ്മമാർ മോശമായിരിക്കാൻ സാധ്യതയില്ല. പക്ഷേ മക്കളങ്ങിനെ ആയിത്തീരുന്നതിൽ ഒരുപങ്ക് അമ്മക്കുമച്ഛനുമുണ്ട്.

എബ്രഹാം ലിങ്കൺ തന്റെ മകനെ സ്കൂളിലേക്കയച്ചപ്പോൾ, തന്റെ മകനെ എങ്ങിനെ പഠിപ്പിക്കണമെന്ന് അദ്ധ്യാപികക്ക് നിർദ്ദേശം കൊടുക്കുന്ന വരികൾ അത്യധികം ശ്രദ്ധേയമാണ്. തന്റെ മകനെ എന്താക്കിത്തീർക്കണമെന്നും ആരാക്കിത്തീർക്കണമെന്നുമാണ് നിർദ്ദേശം. അതിന്റെ സാരം പ്രകൃത്യാൽ നമ്മുടെ മക്കൾക്ക് വിധി അഥവാ ഡെസ്റ്റിനിയെന്നൊന്നുണ്ട്. അതിനേക്കാളുപരി നമ്മുടെ നിയന്ത്രണത്തിലുള്ള കുറേക്കാര്യങ്ങളുമുണ്ട്. അങ്ങിനെ നമ്മുടെ നിയന്ത്രണത്തിൽ വരുന്നതെല്ലാം, ഭാഷാ പ്രയോഗം, ചിട്ടയായ ജീവിതക്രമം, മൂല്യ പഠനവും ആചരണവും തുടങ്ങി അനേകം കാര്യങ്ങൾ അമ്മയുടെ സംസ്കാരത്തിൽ നിന്ന് മക്കളിലേക്ക് പകർത്താം. അങ്ങിനെയുള്ള വിഷയങ്ങൾമാത്രം മക്കൾക്കുലഭിച്ചാൽപോലും മക്കൾ ഒബാമയായില്ലെങ്കിലും ഒസാമയാകില്ല. അമ്മയിൽ നിന്നാണ് മക്കളുടെ പഠനമാരംഭിക്കുന്നത്. ചിരിക്കാനും, പ്രതികരിക്കാനും ഭാഷമനസ്സിലാക്കാനും, ഭാഷയുടെ രീതി മനസ്സിലാക്കാനും ഭക്ഷ്യവിഭവങ്ങളെല്ലാം ഇഷ്ടപ്പെടാനും............ അങ്ങിനെയുള്ള പഠനം അമ്മയിൽ നിന്നാരംഭിക്കുന്നു എങ്കിൽ കുറേയേറെ കാര്യങ്ങൾ, കുറച്ചു സമയം കൂടി വിനിയോഗിച്ചാൽ, അമ്മക്കു നൽകാനാകും. കുഞ്ഞുങ്ങളായിരിക്കുന്നകാലം മുതൽക്കു നൽകിത്തുടങ്ങിയാൽ മസ്തിഷ്കത്തിൽ മറ്റുള്ളവ കയറുന്നതിനുമുമ്പേ നന്മകളും മൂല്യങ്ങളും ഇടംപിടിച്ചാൽ നന്നായിരിക്കും. അമ്മയുമായി നിരന്തരം ഇടപെട്ടുകൊണ്ടിരിക്കുന്ന കുഞ്ഞിന് ശരീര വളർച്ചക്കാവശ്യമായതെല്ലാം അമ്മയിൽ നിന്നു ലഭിക്കുന്നതുപോലെ മനസ്സിന്റേയും ബുദ്ധിയുടേയും വികാസത്തിനുള്ളതും അമ്മയിൽ നിന്നുതന്നെ ലഭ്യമാകണം.

അതിപ്രശസ്തരായ ലോക ചിന്തകരും പണ്ഡിതരും ശാസ്ത്രജ്ഞന്മാരും സാധാരണക്കാരായ അമ്മമാരുടെ പുത്ര/പുത്രിമാരാണ്. മാതാപിതാക്കൾ മക്കൾക്ക് മാർഗനിർദ്ദേശം നൽകിയിട്ടുണ്ടാകാം. അല്ലെങ്കിൽ അവരുടെ മുന്നോട്ടുള്ള പ്രയാണത്തിൽ അനുഗ്രഹം ചൊരിഞ്ഞിരിക്കാം. ഏറ്റവും കുറഞ്ഞത് പുരോഗമിക്കുന്ന മക്കളെ തളർത്താതെ തകർക്കാതെ മുന്നോട്ടുപോകുന്ന മാർഗത്തിൽ തടസ്സമായിട്ടൊരിക്കലും നിൽക്കാത്തവരായിരിന്നിരിക്കാം. സ്വാമി വിവേകാനന്ദൻ, തന്നെ വളർത്തിയുയർത്തിയത് അമ്മയുടെ സാംസ്കാരിക മൂല്യങ്ങൾ തന്നിട്ടാണെന്നുറപ്പിച്ചു പറയുന്നു.

അമ്മയെന്ന മാലാഖയാണ് എന്റെ ജീവിതത്തിലെ എല്ലാനേട്ടങ്ങൾക്കും കാരണമെന്ന് എബ്രഹാം ലിങ്കൺ എഴുതിയിട്ടുണ്ട്.

ജ്ഞാനപീഠം അവാർഡ് ലഭിച്ചതിന്റെ പിന്നിൽ തനിക്കമ്മയിൽ നിന്നുലഭിച്ച പ്രചോദനമാണെന്ന് ശ്രീ. എം. ടി. വാസുദേവൻനായർ പറയുകയുണ്ടായി. എല്ലാം അമ്മയിൽ നിന്ന് ആരംഭിക്കുന്നു. പത്തുമാസം ചുമന്ന് ശരീര രക്തത്തിലെ പാൽ നൽകി അമ്മവളർത്തുമ്പോൾ ഹൃദയം നിറഞ്ഞ് പ്രാർത്ഥിക്കാത്ത അമ്മമാരുണ്ടാകില്ല "എന്റെ മക്കൾക്ക് എല്ലാ നന്മകളും നൽകേണമേ ജഗദീശ്വരാ" !

ഭാരതത്തിൽ അമ്മക്കുള്ള സ്ഥാനം എല്ലാത്തിനേക്കാളും ഉയരത്തിലാണ്. ഭാരതമാതാവ്, ഗംഗാമാതാവ്, ഗോമാതാവ്, പ്രകൃതി മാതാവ്......... എല്ലാം നമുക്ക് അമ്മമാരാണ് !

ആദികാവ്യമായ രാമായണം സൃഷ്ടിച്ചത് മൂന്നു സ്ത്രീകളാണ്. സീതാ, കൈകേയി, മന്ഥര. മഹാഭാരതം സൃഷ്ടിച്ചതും മൂന്ന് അമ്മമാരാണ് കുന്തി, ഗാന്ധാരി, ദ്രൗപദി.

മാതൃവത്പരദാരേഷു : 'സ്ത്രീകളെ അമ്മയായിക്കാണുവാൻ' ഉപദേശിച്ച സംസ്കാരമാണ് ഭാരതത്തിന്റേത്.

ദുഃഖവും വേദനയും സഹിച്ച് സ്നേഹവും ദുഃഖവും മക്കൾക്ക് നൽകാനുള്ള പുണ്യജന്മമാണ് മാതാവിന്റേത്. തിരിച്ചൊന്നും ലഭിച്ചില്ലെങ്കിലും, മക്കൾതന്നെ സ്നേഹിച്ചില്ലെങ്കിലും മക്കളെ സ്നേഹിച്ച് അനുഗ്രഹിക്കുവാനുള്ള പുണ്യജന്മമാണ് അമ്മയുടേത്. നമ്മുടെ പുരാണങ്ങളിൽ കപിലന്റെ അമ്മയായ ദേവഹൂതിയെ വിവരിക്കുന്നു. ധ്രുവന്റെ അമ്മയായ സുനീതിയേയും അതുപോലെ അനവധി അമ്മമാരെ......... എല്ലാവരും സ്നേഹത്തിന്റെ മൂർത്തിമത്ഭാവമാണ്. മക്കളെ ധന്യരാക്കുന്ന ജന്മമാണ് മാതാവിന്റേത്.

മാതൃ ദേവോഭവ പിതൃദേവോ ഭവ.......... ഇതിൽ ആദ്യസ്ഥാനം അമ്മയ്ക്കാണ്. !

മാതൃവംശേമൃതായേശ്ച പിതൃവംശേതഥൈവ ച.......... ഇവിടേയും ആദ്യസ്ഥാനം അമ്മയുടെ വംശത്തിൽ ജനിച്ചവർക്കാണ്. ഭാരതത്തിൽ അമ്മയാണാദ്യം വരുന്നത്. അതിനുശേഷമേ ബാക്കിയുള്ളവർക്ക് സ്ഥാനമുള്ളു.! അതുകൊണ്ട് അമ്മയാണ് മക്കൾക്കെല്ലാമെല്ലാം.!

## കുടുംബാംഗങ്ങൾക്കുള്ള സന്ദേശം

ഒരു പതിനായിരം വർഷത്തെ പാരമ്പര്യമുള്ള ഒരു രാഷ്ട്രസംസ്കാരത്തിന്റെ അവകാശികളാണ് നാം. കഴിഞ്ഞ തലമുറ നമ്മെ ഏൽപ്പിച്ച സാംസ്കാരിക പൈതൃക ജീവിതസന്ദേശങ്ങൾ അടുത്ത തലമുറകൾക്ക് കൈമാറേണ്ടത് മാതാപിതാക്കളുടെ ധർമ്മമാണ്. വിദ്യാലയങ്ങളിൽ നിന്നോ പത്രമാധ്യമങ്ങളിൽ നിന്നോ നമ്മുടെ പൂർവ്വീക ചൈതന്യം അൽപം മാത്രമേ ലഭ്യമാകുകയുള്ളൂ. അതും തന്നെ സ്വീകരിക്കേണ്ടതാണെന്ന മനസ്, മക്കളിലും കൊച്ചുമക്കളിലുമുണ്ടാക്കേണ്ടത് നമ്മുടെ ദൗത്യവും ധർമ്മവുമാണ്.

**അധർമ്മവും അനിതീയും വാഴുന്നു :** അഴിമതി ഭാരതമെമ്പാടും കൊടികുത്തിവാഴുന്നു. അധർമ്മവും അനീതിയും അവയ്ക്കൊപ്പമുണ്ട്. അതെല്ലാം ആധുനിക ജീവിതത്തിന്റെ ഭാഗമാണെന്ന ന്യായീകരണത്താൽ നമ്മളും നമ്മുടെ മക്കളും തിന്മയുടെ മാർഗത്തിലേക്ക് പോകാതിരിക്കേണ്ടത്, നമ്മുടെ ആവശ്യമാകണം. എന്തെല്ലാം സംഭവിച്ചാലും കാലചക്രം തിരിയുമ്പോൾ അനീതിയും അധർമ്മവും അന്യായവുമെല്ലാം പുറത്തുവരുമ്പോൾ, അതിന്റെ പങ്കുപറ്റിയവരാണ് നമ്മളും നമ്മുടെ മക്കളും, എന്നു ലോകം നോക്കി നിൽക്കുന്ന അവസ്ഥയുണ്ടാക്കരുത്. സത്യംവദ, ധർമ്മം ചര; സത്യം പറയുക, ധർമ്മത്തിലൂടെ ചരിക്കുക. സത്യാൻ ന പ്രമദിതവ്യം; സത്യത്തിൽ നിന്ന് വ്യതിചലിക്കരുത് ധർമ്മാൻ ന പ്രമദിതവ്യം; ധർമ്മത്തിൽ നിന്ന് വ്യതിചലിക്കരുത്. സത്യമേവ ജയതേ നാനൃതം; സത്യമേ ജയിക്കൂ അസത്യം ജയിക്കില്ല. ഇപ്രകാരമുള്ള ഭാരതീയ ഋഷി പരമ്പരയുടെ സന്ദേശങ്ങൾ നമ്മുടെ കുടുംബാംഗങ്ങൾ ജീവിതത്തിൽ പകർത്തണം. അതു മാതാപിതാക്കളുടെ ധർമ്മമാണ്.

**നന്മയുപദേശിക്കണം :** ലോകത്തിലെവിടെ നിന്ന് നന്മയുടെ സന്ദേശങ്ങൾ ലഭിച്ചാലും അതു സ്വീകരിക്കണം. മറ്റുള്ളവരുടെ ജീവിതാനുഭവങ്ങൾ നമുക്കു ധന്യമായ ജീവിതം നയിക്കാനുള്ള പാഠമാകണം. ഓരോ സന്ദേശവും കഥയും അനുഭവവും നമ്മളിലും നമ്മുടെ മക്കളിലും സത്യ-ധർമ്മത്തിന്റെ പന്ഥാവിലൂടെ നടക്കാനുള്ള ഇച്ഛാശക്തിയും ജ്ഞാനശക്തിയും ക്രിയശക്തിയും ഉണ്ടാക്കാനായി മാതാപിതാക്കൾ പ്രതിജ്ഞാബദ്ധരാകണം.

**ചെറുപ്പം മുതലേ പഠിപ്പിക്കണം :** മൂന്നു വയസ്സു മുതൽ പഠിപ്പിക്കാൻ ആരംഭിക്കണം. സന്ദേശങ്ങളും അനുഭവങ്ങളും കഥകളും, മക്കൾക്കും കൊച്ചുമക്കൾക്കും നൽകണം. അതു രസകരമായി പറഞ്ഞു കൊടുക്കണം. പറഞ്ഞുകൊടുത്തത് അവരെക്കൊണ്ടു പറയിപ്പിക്കണം. ആറു വയസ്സാകുമ്പോൾ അവർ ചോദിക്കുന്ന ചോദ്യങ്ങൾക്കുത്തരം തുറന്ന മനസ്സോടെ പറഞ്ഞുകൊടുക്കണം. 9-10 വയസാകുമ്പോൾ നമ്മൾ വിവരിക്കുന്നതു പലതും അവർ അപ്പാടെ സ്വീകരിക്കില്ല. എതിർക്കാനുള്ള മാനസീകാവസ്ഥയുണ്ടാകും. ഈ മാനസീകാവസ്ഥക്കു ഒരു കാരണം; കൊടുക്കേണ്ടവർ കൊടുക്കേണ്ട സന്ദേശങ്ങൾ കൊടുക്കേണ്ട കാലത്ത് കൊടുക്കാത്തതിനാൽ, എടുക്കേണ്ടവർ എടുക്കേണ്ടതൊന്നും എടുത്തില്ല എന്നതാണ്. മക്കൾക്ക് സമയമുള്ളപ്പോൾ നമുക്ക് സമയമില്ലെന്ന് മാതാപിതാക്കൾ അഭിനയിച്ചു. അവർക്ക് സമയമില്ലാത്തപ്പോൾ നാം അവരെ നിർബന്ധിച്ച് ഉപദേശിച്ചാൽ അവരതു സ്വീകരിക്കില്ല. 12-14 വയസാകുമ്പോൾ മക്കൾക്ക് നിഷേധികളാകാനും വെല്ലുവിളിച്ചു ജീവിക്കാനുമായിരിക്കും താൽപര്യം. അത് അഡോളസന്റ് പിരീഡിൽ സ്വതസിദ്ധമാണ്. അവർ ഉപദേശങ്ങൾ സ്വീകരിക്കാത്ത കാലഘട്ടത്തിൽ എന്തു കൊടുത്താലും അവർ തിരസ്കരിക്കും. അപ്പോൾ മാതാപിതാക്കൾ പരാജയപ്പെടും.

**വിദ്യാലയങ്ങളിൽ നിന്ന് ലഭിക്കാത്തത് :** പ്രവൃത്തി ദിവസങ്ങളിൽ 7 മണിക്കൂർ, നമ്മുടെ മക്കൾ വിദ്യാലയത്തിലും ബാക്കി 17 മണിക്കൂർ നമ്മുടെ കൂടെയുമാണ്. ഒഴിവുദിവസങ്ങളിൽ 24 മണിക്കൂറും അവർ നമ്മോടൊപ്പമുണ്ട്. വിദ്യാലയത്തിലെ ഓരോ ക്ലാസ്സിലും പലരുടേയും നാൽപതു കുട്ടികളിലൊരുവനായും നമ്മുടെ വീട്ടിൽ ഒന്നോ രണ്ടോ സ്വന്തം കുട്ടികളിൽ ഒരുവനായും ജീവിക്കുമ്പോൾ നമുക്കു നൽകാൻ സാധിക്കാത്ത മൂല്യങ്ങൾ അദ്ധ്യാപകർ നൽകുമെന്നു ധരിക്കരുത്. അദ്ധ്യപകർക്ക് അച്ചടക്കം, സിലബസ്, പരീക്ഷ, പരീക്ഷാ പേപ്പർ മൂല്യനിർണയം, ക്ലാസെടുക്കൽ ഇതെല്ലാം ചേരുമ്പോൾ മൂല്യാധിഷ്ഠിത സന്ദേശം കൊടുക്കാൻ സമയം ലഭിക്കില്ല. അവർ ആധുനീകമായ അറിവു കൊടുക്കുമ്പോൾ നാം മൂല്യാധിഷ്ഠിതമായ അറിവു കുടുംബത്തിൽ വെച്ചുകൊടുക്കണം.

**കുടുംബാന്തരീക്ഷം :** നമ്മുടെ വീടിന്റെ ഐശ്വര്യം നമ്മുടെ പ്രവൃത്തിയാണ്. നന്മ നിറഞ്ഞ മനസ്സ്, ചിന്തകൾ, കർമ്മങ്ങൾ, എന്നിവയാണ് നന്മനിറഞ്ഞ കർമ്മഫലങ്ങൾക്കും പ്രതിഫലങ്ങൾക്കും ആധാരമാകുന്നത്. നമ്മുടെ വാക്കുകൾ, ചിന്തകൾ, പെരുമാറ്റം, കുടുംബത്തിനകത്തും പുറത്തുമുള്ള പ്രവൃത്തികൾ ഇതെല്ലാം കുടുംബത്തിൽ പ്രതിഫലിക്കാതിരിക്കില്ല. മാതൃ-പിതൃ ബന്ധം, ഭാര്യാ-ഭർതൃബന്ധം, സഹോദരബന്ധം, മാതൃ-പിതൃപുത്ര പുത്രീബന്ധം ഇതെല്ലാം കുടുംബത്തിനകത്ത് തന്നെ നന്നാകണം. ഭാര്യാഭർത്താക്കന്മാർ എങ്ങിനെ ജീവിക്കുന്നു എന്നത് വീടിന്റെ ചൈതന്യത്തിന്നാധാരമാണ്. അവിടെ നിന്നാരംഭിക്കുന്നതാണ് വീടിന്റെ ഐശ്വര്യം!

**ഭാര്യാഭർതൃബന്ധം :** എത്രകാലം കൂടെയുണ്ടോ അത്രയും കാലം ധന്യമായിത്തന്നെ ആ ബന്ധം നിലനിർത്തണം. വ്യക്തിത്വത്തിലെ ഏറ്റക്കുറച്ചിലുകൾ മരരീഠീറമലേ ചെയ്ത് മുന്നേറണം. സ്വയം തെരെഞ്ഞെടുത്തവരാണ് ഭാര്യാഭർത്താക്കന്മാർ, കുറവുകളും കൂടുതലുകളും കണ്ടറിഞ്ഞ് പരസ്പരം ആശ്രയിച്ച് ജീവിതാന്ത്യം വരെ കഴിയേണ്ടവരാണെന്നറിയണം. ഒരാൾ പോയാൽ മറ്റേയാളുടെ അനാഥത്വം അറിയണം. മക്കൾ ജീവിതം കണ്ടുപഠിക്കുന്നത് മാതാപിതാക്കളിൽ നിന്നാണ്. കേട്ടുപഠിക്കുന്നതിനേക്കാൾ എളുപ്പത്തിൽ അവർ കണ്ടുപഠിക്കും. നമ്മുടെ വീടിൽ നാം എങ്ങിനെ ജീവിക്കുന്നുവോ അതുകണ്ടാണ് മക്കൾ, അവരുടെ ജീവിതം കരുപിടിപ്പിക്കുന്നത്.

**മാതൃ പിതൃ-പുത്രപുത്രീബന്ധം :** അമ്മയേയും അച്ഛനേയും തെരഞ്ഞെടുക്കാൻ സ്വാതന്ത്ര്യമില്ലാതെ, ആണായിട്ട്/പെണ്ണായിട്ട് ജനിക്കണമോ എന്നു തീരുമാനിക്കാൻ സ്വാതന്ത്ര്യമില്ലാതെ ഈ ഭൂമിയിൽ വന്ന നമ്മൾ ഒബാമയാകുന്നതും, ഒസാമയാകുന്നതും കുറെയൊക്കെ മാതാപിതാക്കളിൽ നിന്നു ലഭിക്കുന്നതും ലഭിക്കാത്തതുമായ നന്മതിന്മകളുടെ അടിസ്ഥാനത്തിലാണ്. അമ്മയുടെ ധർമ്മമാണ് മക്കളിൽ ഏറ്റവുമധികം പ്രതിഫലിക്കുന്നത്. അമ്മയാണ്, മക്കൾക്കെല്ലാം. മക്കളെ ആശീർവദിക്കാനും അനുഗ്രഹിക്കാനും അനുമോദിക്കാനും മാതാപിതാക്കൾക്കു സാധിക്കണം. അമ്മയുടെയടുത്ത്

**ഹിന്ദുപെൺകുട്ടികളുടെ ത്യാഗമോ ഇത്?**

താൻ സ്നേഹിച്ച പുരുഷനെ വേദനിപ്പിക്കാതിരിക്കാൻ ത്യാഗം സഹിക്കുന്ന ഭാവേനയാണ് ഹിന്ദുപെൺകുട്ടികൾ ഇസ്ലാമിലേക്കു മതം മാറി സ്നേഹം അഭിനയിച്ച മുസ്ലീമിനെ വിവാഹം കഴിക്കുന്നത്. ഹിന്ദുവിന്റെ സ്വാതന്ത്ര്യം നഷ്ടപ്പെട്ട് കറുത്ത പറുദ്ദക്കുള്ളിൽ പല ഭാര്യമാരിൽ ഒരാളായി ജീവിക്കേണ്ടിവരുകയും, തലാക്കു ചൊല്ലി വേർപിരിയേണ്ടി വരുകയും വീണ്ടും (മറ്റൊരാളെ) വിവാഹിതരാകേണ്ടി വരികയും ജന്മം നൽകി വളർത്തി വലുതാക്കിയ മാതാപിതാക്കളേയും കൂടപ്പിറപ്പുകളേയും കൂടി മതംമാറ്റേണ്ടി വരികയും ചെയ്യുന്ന ഗതികേടിലെത്തുന്ന ഹിന്ദുകുട്ടികളേ നിങ്ങൾ ശ്രദ്ധിക്കുക! ഒരു വലിയ സമൂഹം ആൺകുട്ടികളും പെൺകുട്ടികളും ഓരോ സ്ഥാപനത്തിലും ഹിന്ദുപെൺകുട്ടികളേയും ആൺകുട്ടികളേയും വിവാഹ വാഗ്ദാനത്തിലൂടെ മതം മാറ്റാൻ നിങ്ങളുടെ ചുറ്റും കൂടുമ്പോൾ ഓർമ്മിക്കുക; ഹൈന്ദവ വിശ്വാസത്തിന്റെ സ്വാതന്ത്ര്യമില്ലാത്ത ഇസ്ലാമിക ലോകത്തിലേക്കുള്ള പ്രയാണം അത്രക്കും മധുരമുള്ളതായിരിക്കുകയില്ല.

ഭാരതത്തിലെമ്പാടും ലൗജിഹാദ് നടക്കുന്നു. സഹായിക്കാനും, അഭിനന്ദിക്കാനും, പ്രോത്സാഹിപ്പിക്കാനും എന്ന ഭാവേന ഹിന്ദുകുട്ടികൾക്ക് ആയിരക്കണക്കിന് രൂപയും സൗകര്യങ്ങളും പ്രോത്സാഹനങ്ങളും സമ്മാനങ്ങളും നൽകുന്നു. മുസ്ലീം യുവാക്കളുമായി പ്രേമിപ്പിച്ച് വിവാഹത്തിലൂടെ മതം മാറ്റലാണിത്. അതിന് ഇടനിലക്കാരനവധിയുണ്ട്. എല്ലാം ഇസ്ലാമീകരണത്തിന്റെ ഭാഗമാണ്.

**നമ്മളും മക്കളും ഇതു കാണണം :** ദാരിദ്ര്യത്തിന്റെ മൂർദ്ധന്യത്തിൽ എച്ചിലിലയിൽ നിന്ന് ഭക്ഷണം കഴിക്കുന്നവരെയും, അനാഥാലയത്തിൽ സ്വന്തം മാതാപിതാക്കളെ ഒരിക്കലെങ്കിലും കാണാൻകൊതിക്കുന്ന കുട്ടികളേയും, വാർദ്ധക്യത്തിന്റെ പരമകാഷ്ഠയിൽ ആരും സഹായിക്കാനില്ലാതെ കരയുന്നവരുടേയും, ഒരു നേരത്തെ മരുന്നു വാങ്ങിക്കാൻ കഴിയാതെ വേദനിക്കുന്ന രോഗികളെയും നമ്മളും നമ്മുടെ മക്കളും ഇടക്കെങ്കിലും കാണണം. തിരുവനന്തപുരത്തെ റിജിയണൽ കാൻസർ സെന്ററിൽ പോകണം. അഞ്ചും എട്ടും മാസം പ്രായമായ കുട്ടികളുടെ തൊണ്ടയിലും, നാവിലും, വായിലും കാൻസർ വന്ന് കരയുന്ന കുട്ടികളെ മടിയിൽ വെച്ചു കരയുന്ന അമ്മമാരെയും നിങ്ങൾ കാണണം. ജീവിതയാഥാർത്ഥ്യം മനസ്സിലാക്കാൻ ഇതെല്ലാം കാണണം, പഠിക്കണം. എന്നിട്ട് നമ്മുടെ ജീവിതത്തിൽ ജഗദീശ്വരൻ തന്ന മഹത്തായ അനുഗ്രഹങ്ങളെയും സുഖസൗകര്യങ്ങളേയും (തിരിച്ചറിഞ്ഞ്) സ്വയം ബോധ്യപ്പെട്ട് മക്കളെ ബോധ്യപ്പെടുത്തണം. വേദനയും വേദനിയില്ലാത്ത അവസ്ഥയും തിരിച്ചറിയണം.

**കാണുക-കേൾക്കുക-ചർച്ച ചെയ്യുക-ചിന്തിക്കുക**

നമ്മളും, നമ്മുടെ മക്കളും നന്മകളും തിന്മകളും കേൾക്കണം, കാണണം അതിനായി ചെവിയും കണ്ണും തുറന്നുവെക്കണം. നന്മകൾ മാത്രമെടുക്കാൻ

മനസ് തുറന്നുവെക്കണം. ജീവിതത്തിൽ സുഖവും-ദുഃഖവും ചിരിയും-കരച്ചിലും, ഉയർച്ചയും-താഴ്ചയും, ലാഭവും-നഷ്ടവും, ജനനവും-മരണവുമുണ്ടെന്നറിയണം. ജീവിക്കാൻ വേണ്ടിയുള്ള തയ്യാറെടുപ്പല്ല ജീവിതം ജീവിതാനുഭവങ്ങളിലൂടെയുള്ള പ്രയാണമാണ് ജീവിതം എന്നു നാം അറിയണം. ബന്ധം എല്ലായിടത്തുമുണ്ടാകുമ്പോഴും ബന്ധനം ഒഴിവാക്കണം. വേണ്ടാത്തതു തള്ളിക്കളഞ്ഞ് വേണ്ടതു മാത്രം സ്വീകരിക്കണം. സിനിമയും, ടി വിയും, സിഡിയും, വിസിഡിയുമെല്ലാം അറിവുകളും അനുഭവങ്ങളും തരുന്നു. ബുദ്ധിക്കും യുക്തിക്കും ശാസ്ത്രത്തിനും നിരക്കുന്നതു സ്വീകരിക്കണം.

ഭാരതീയ ഈശ്വരസങ്കൽപങ്ങളും ആചാരനുഷ്ഠാനങ്ങളും അടുക്കുംചിട്ടയുമുള്ള ജീവിതത്തിന് ഏറെ സഹായിക്കും. വേദങ്ങളിലെ സന്ദേശങ്ങളും, രാമായണത്തിലെ ജീവിതാനുഭവങ്ങളും സന്ദേശങ്ങളും, മഹാഭാരതത്തിലെ ജീവിതാനുഭവങ്ങളും സന്ദേശങ്ങളും കഥകളും ബുദ്ധിയും, യുക്തിയും ശാസ്ത്രവുമുപയോഗിച്ച് വിശകലനം ചെയ്ത് എടുക്കേണ്ടതെല്ലാം എടുക്കണം. ആധുനീക ലോകത്തിലെ നന്മകളും പുരാതന നന്മകളും ചേർത്ത് നന്മ നിറഞ്ഞ് ജീവിക്കാൻ പഠിച്ച് പഠിപ്പിക്കണം.

മനസ്, ശരീരം, കുടുംബം, സ്വധർമ്മം, രാഷ്ട്രം : ഈ അഞ്ചും ലക്ഷ്യമിട്ടുകൊണ്ടായിരിക്കണം നമ്മുടെ കുടുംബാംഗങ്ങൾ ജീവിക്കേണ്ടത്. സ്വന്തം മനസ്സിനെ തിന്മയിൽ നിന്ന് നന്മയിലേക്കുയർത്തുക. ശരീരത്തെ അനാരോഗ്യത്തിൽ നിന്ന് ആരോഗ്യത്തിലേക്കുയർത്തുക. ഛിദ്രമാകുന്ന കുടുംബബന്ധങ്ങളെ ഭദ്രമാക്കുക, ഭാരതത്തിൽ ക്ഷയിക്കുന്ന സനാതനധർമ്മത്തെ ചൈതന്യവത്താക്കുക. സമൂഹത്തെ നന്മയിലേക്കു നയിക്കാനാവുന്നത്ര സംഭാവന ചെയ്യുക. നമ്മുടെ രാഷ്ട്രത്തിന്റെ വൈഭവവും, വർത്തമാനകാലനേട്ടങ്ങളും, ഭാവികാല ലക്ഷ്യങ്ങളും നന്മ നിറഞ്ഞ രീതിയിൽ പഠിച്ച് ആത്മാഭിമാനത്തോടെ പറയണം; ഇനിയൊരു പത്തു ജന്മമുണ്ടെങ്കിൽ ആ പത്തുജന്മവും പരമപവിത്രഭാരതത്തിന്റെ മണ്ണിലായിരിക്കേണമേ എന്നു പ്രാർത്ഥിക്കുന്നു എന്ന്.

മക്കളെ പഠിപ്പിക്കണം: ജീവിതയാഥാർത്ഥ്യമെന്ത്? മാതാപിതാക്കളെ സംരക്ഷിക്കേണ്ടതെങ്ങിനെ? വാർദ്ധക്യമെന്ന യാഥാർത്ഥ്യമെന്ത്? മരണത്തെ അഭിമുഖീകരിക്കലെങ്ങിനെ? ശ്മശാനയാത്രയുടെ വേദനയെന്ത്? അന്ത്യകർമ്മങ്ങളെന്ത്? വാർദ്ധക്യത്തിലെ അനാഥത്വ വേദനയെന്ത്? വൃദ്ധരായ മാതാപിതാക്കളോടു പെരുമാറേണ്ടതെങ്ങിനെ? ............ വൃദ്ധസദനത്തിലെ വാസമെങ്ങിനെ? ഇതെല്ലാം മാതാപിതാക്കൾ അവനവന്റെ മാതാപിതാക്കളെ സംരക്ഷിക്കുന്നതിലൂടെ സ്വന്തം മക്കൾക്കു കാണിച്ചും പഠിപ്പിച്ചും കൊടുക്കണം. പിതൃകർമ്മത്തിന്റെയും, ആചാരാനുഷ്ഠാനങ്ങളുടെയുമെല്ലാം ശാസ്ത്രവും യുക്തിയും ഒന്നൊന്നായി മക്കൾക്കു വിവരിച്ചുകൊടുക്കണം.

ഭാരതീയമായ അറിവുകൾ പഠിപ്പിക്കണം. മാസം, ദിവസം, നക്ഷത്രം, തിഥി, പഴഞ്ചൊല്ലുകൾ, കടംകഥകൾ, പൈതൃകകളിൾ, ..... ആധുനികലോകത്തിൽ ലഭിക്കാത്തതു പലതും പൈതൃകത്തിലുണ്ട്. നന്മനിറഞ്ഞ

സംഘടനകളിൽ പ്രവർത്തിച്ചുശീലിപ്പിക്കണം. പൊതുപ്രവർത്തനങ്ങളിൽ താൽപര്യമുണ്ടാകണം.

**എല്ലാ നന്മകളും കുടുംബത്തിലുണ്ടാകണം :** അതിരാവിലെയുണർന്ന് കുളിച്ച് പ്രാർത്ഥിച്ച് നമ്മുടെ ജീവിതം ആരംഭിക്കണം. സൂര്യനമസ്കാരം, യോഗ, പ്രാർത്ഥന, ആചാരം, വിളക്കുകൊളുത്തൽ, നാമജപം, തുളസി ആരാധന ഇവയെല്ലാം മടങ്ങിവരണം, നമ്മുടെ പൂർവ്വീകർ പഠിച്ച് പഠിപ്പിച്ചുരുന്ന കീർത്തനങ്ങൾ, പ്രാർത്ഥനകൾ, ഇവയിൽ നിന്നെല്ലാം ചിലതെങ്കിലും നമ്മുടെ മക്കളിലേക്കും പകർന്നു നൽകണം. മാതാപിതാക്കളെ, നിങ്ങൾ ഏതു രാഷ്ട്രീയ പാർട്ടിയിലോ ഇസത്തിലോ ഉള്ളവരാകട്ടെ അതിൽത്തന്നെ തുടരുക. പക്ഷേ ഭാരതീയ നന്മകൾ സ്വന്തം ജീവിതത്തിലും സംഘടനയിലെ അംഗങ്ങളിലും പ്രചരിക്കുക. ഭാരതരാഷ്ട്രത്തിനും, പൈതൃകത്തിനും എതിരെ പ്രവർത്തിക്കുന്നവരാരായാലും അവരെ തോൽപ്പിക്കുക.

**മതപരിവർത്തനം ശക്തമായി തടയണം :** ചതിച്ചും വഞ്ചിച്ചും പറ്റിച്ചുമുള്ള അനേകായിരം മതപരിവർത്തനങ്ങൾ ഹൈന്ദവ കുടുംബങ്ങളിൽ നടക്കുന്നു. നമ്മുടെ ധർമ്മത്തിന്റെ മഹത്വമറിയാനും അറിയിക്കാനുമാകാത്തതുകൊണ്ടാണ് ഇതു സംഭവിക്കുന്നത്. ഇതൊക്കെ തടയാനാവശ്യമായ അറിവും ഇച്ഛാശക്തിയും നമുക്കുണ്ടാകണം, നമ്മുടെ മക്കളിലതുണ്ടാകുകയും വേണം.

**പ്രിയപ്പെട്ട യുവതിയുവാക്കളെ! മാതാപിതാക്കളെ! ഭാരതത്തിൽ നടക്കുന്ന മതപരിവർത്തനവും നിങ്ങളറിയണം.**

- ❊ പൈതൃകത്തിന്റെ ധാർമ്മീക മൂല്യങ്ങൾ വളരെ ചെറുപ്പം മുതൽക്കു തന്നെ പഠിച്ച് പഠിപ്പിക്കുക.
- ❊ ബുദ്ധിക്കും യുക്തിക്കും ശാസ്ത്രത്തിനും നിരക്കുന്ന ആചാരങ്ങൾ അനുഷ്ഠിക്കുവാൻ പഠിക്കുക പഠിപ്പിക്കുക.
- ❊ ഭാരതീയ ഗ്രന്ഥങ്ങളിൽ നൽകിയിരിക്കുന്ന സന്ദേശങ്ങളും, ജീവിതാനുഭവങ്ങളും, കഥകളും, 21-ാം നൂറ്റാണ്ടിന് യോജിക്കുന്ന വിധത്തിൽ പഠിച്ച് വിവരിച്ചു കൊടുക്കുക.
- ❊ നമ്മുടെ കുടുംബാംഗങ്ങൾ വഴിതെറ്റി തീരാദുഃഖത്തിലേക്ക് പതിച്ചതിനുശേഷം കരഞ്ഞു കലങ്ങിയകണ്ണുമായി വേദനയോടെ ആരോടു സഹായമഭ്യർത്ഥിച്ചാലും ലഭിക്കില്ലെന്നറിയുക.
- ❊ ഓരോ ക്രിസ്ത്യാനിയും മുസ്ലീമും അവനവന്റെ മതം പ്രചരിപ്പിക്കാനും അനുയായികളുടെ സംഖ്യ വർദ്ധിപ്പിക്കാനും ശ്രമിക്കുമ്പോൾ നമ്മുടെ കുടുംബാംഗങ്ങളും അതിൽ പെടുന്നു എന്ന് വിസ്മരിക്കാതിരിക്കുക.
- ❊ ഒരിക്കൽ മതം മാറിപ്പോയവരെ നാം പടിയടച്ചു പിണ്ഡം വെക്കുന്നു. അവരാകട്ടെ രണ്ടു കയ്യും നീട്ടി സ്വീകരിക്കുന്നു. അതിനുവേണ്ടി അവർ കാത്തിരിക്കുന്നു. മതം മാറിയവർ മതം മാറ്റാൻ മറ്റുള്ളവരെ പ്രേരിപ്പിക്കുന്നു.

❊ ചതിച്ചും വഞ്ചിച്ചും .പറ്റിച്ചുമുള്ള ക്രിസ്ത്യാനികളുടെ മതം മാറ്റത്തിലൂടെ ഭാരതത്തെ 2020 ഓടെ പൂർണമായും ക്രൈസ്തവ വൽക രിക്കൽ ലക്ഷ്യം മാറ്റലാണ്.

❊ ഭീഷണിപ്പെടുത്തിയും, ഭയപ്പെടുത്തിയും, സഹായം നൽകിയും, വാഗ്ദാനം നൽകിയും, നാൽപ്പത്തിരണ്ടു ലക്ഷത്തോളം വരുന്ന ക്രിസ്ത്യൻ മതപരിവർത്തന തൊഴിലാളികളെ ആ കർമ്മത്തിൽ രണ്ട രലക്ഷം വരുന്ന അച്ചന്മാരും കന്യാസ്ത്രീകളും നേതൃത്വം നൽകി സഹായിക്കുന്നു.

❊ കോടികളുടെ വിദേശ പണം ഇവിടേക്ക്, മത പരിവർത്തനത്തിന്നൊഴു കുന്നു. 2020 ൽ ഇന്ത്യൻ പാർലമെന്റ് സമ്മേളനം ബൈബിൾ വായി ച്ചിട്ടായിരിക്കും ആരംഭിക്കുന്നതെന്നവർ അനുയായികൾക്കു വാഗ്ദാനം നൽകുന്നു.

❊ ഒന്നാം സഹസ്രാബ്ദം ഇംഗ്ലണ്ടും യൂറോപ്പും മതപരിവർത്തനം ചെയ്തു. രണ്ടാം സഹസ്രാബ്ദം അമേരിക്കയും ആഫ്രിക്കയും പൂർണ മായും മതം മാറ്റി. മൂന്നാം സഹസ്രാബ്ദം ഇന്ത്യയും ചൈനയും സമീ പപ്രദേശങ്ങളും ക്രിസ്തുമതത്തിന്റെ കുടക്കീഴിൽ കൊണ്ടുവരാൻ പ്രതിജ്ഞാബദ്ധരായി രാഷ്ട്രീയ നേതൃത്വമുൾപ്പെടെയുള്ളവർ നിര ന്തരം രാപ്പകൽ പരിശ്രമിക്കുന്നു. ആരും എതിർക്കാനില്ലാതെ, തടയാ നില്ലാതെ അവർ മതം മാറുന്നു.

❊ 1949 ൽ പോപ്പ് ഭാരത ക്രിസ്ത്യാനികൾക്ക് നിർദ്ദേശം നൽകി, ന്യൂനപ ക്ഷമായിരിക്കുന്നിടത്തോളം കാലം, ന്യൂനപക്ഷത്തിന്റെ അവകാശങ്ങ ളുപയോഗിച്ച് ഭൂരിപക്ഷത്തെ ഭരിക്കുക. ഭൂരിപക്ഷമായിക്കഴിഞ്ഞാൽ, ഭൂരിപക്ഷത്തിന്റെ അധികാരമുപയോഗിച്ച് (അന്നത്തെ) ന്യൂനപക്ഷത്തെ ഭരിക്കുക.

❊ നാം നമ്മുടെ കുടുംബാംഗങ്ങളേയും ധർമ്മത്തേയും സംരക്ഷിച്ചില്ലെങ്കിൽ ഒരവതാരമോ സംഘടനയോ രാഷ്ട്രീയ പാർട്ടിയോ ഈ ധർമ്മത്തെ സംരക്ഷിക്കാനുള്ള ഉത്തരവാദിത്വമേറ്റെടുക്കുമെന്ന് ആശ്വസിക്കുന്നത് അബദ്ധമാണ്.

❊ അവനവനേയും കുടുംബത്തേയും സമൂഹത്തേയും ധർമ്മത്തേയും രാഷ്ട്രത്തേയും അവനവൻ സംരക്ഷിക്കുക

❊ കാശ്മീർ! നാഗാലാന്റ്! മിസോറാം! മണിപ്പൂർ! ഇവിടത്തെ ഇന്നത്തെ അവസ്ഥയറിയുക. ഭാരതത്തിലെ വിവിധ സംസ്ഥാനങ്ങളിലെ വിവിധ ന്യൂനപക്ഷ ജില്ലകളിലെ അവസ്ഥയുമറിയുക.

❊ ഇക്കാലത്ത് പത്രമാധ്യമങ്ങളിൽ നിറഞ്ഞുനിൽക്കുന്ന കൊലപാതക രാഷ്ട്രീയത്തിന്റെ വാർത്ത ശ്രദ്ധിക്കുക. അതിൽ മരിച്ചവരും, കൊന്ന

വരും, കൊല്ലാൻ പ്രേരിപ്പിച്ചവരും, അണിയറയിലുള്ളവരും, മുൻനിരയിലും പിൻനിരയിലുള്ളവരുമെല്ലാം സനാതന ധർമ്മത്തിൽ പെട്ടവരാണ്. നാം എവിടെ നിൽക്കുന്നു എന്നു ചിന്തിക്കുക!

- ഒരിടത്ത് സനാതന ധർമ്മവിശ്വാസികൾ പരസ്പരം ചത്തും കൊന്നും പക തീർക്കുമ്പോൾ ന്യൂനപക്ഷ ഭരണാധികാരികൾ അവരുടെ സമുദായത്തിന് എല്ലാം വാരിക്കോരിക്കൊടുക്കുന്നത് വാർത്തയായി വരുന്നതേയില്ല എന്നുമറിയുക.
- **സനാതന ധർമ്മം ഉപേക്ഷിച്ച് മറ്റു മതത്തിലേക്ക് പോയവരെ ധാർമ്മിക മൂല്യങ്ങൾ പഠിപ്പിച്ച് വ്യക്തമായ ധാരണയുണ്ടാക്കി തിരിച്ചു കൊണ്ടുവരുക. ഏതു സമുദായത്തിൽ നിന്നാണോ അവർ പോയത് അവിടേക്ക് അവരെ കൊണ്ടുവരാൻ അവരുടെ കുടുംബാംഗങ്ങളും, സമുദായവും ദൃഢപ്രതിജ്ഞയെടുക്കട്ടെ! നമുക്കുമവരെ സഹായിക്കാം.**

***ചിന്തിക്കുക, പ്രവർത്തിക്കുക, ധർമ്മത്തേയും***
***രാഷ്ട്രത്തേയും സംരക്ഷിക്കുക***

## വിദ്യാർത്ഥിക്കുള്ള സന്ദേശം

പരമപവിത്രമായ ഒരു രാഷ്ട്രമാണ് നമ്മുടെ മാതൃഭൂമി. ഈ രാഷ്ട്രത്തിലെ നന്മകളേയും, ധാർമ്മികമൂല്യങ്ങളേയും പൈതൃക സമ്പത്തിനേയുംകുറിച്ച് പഠിക്കാതെയാണ് നിങ്ങൾ വളരുന്നത്. മൂല്യച്യുതിയെക്കുറിച്ച് നിരന്തരം പ്രസംഗിക്കുന്ന ബുദ്ധിജീവികളും, പത്രമാധ്യമങ്ങളുമെല്ലാം ഈ മൂല്യമെന്താണെന്ന് ഇന്നുവരെ നിർവചിച്ചിട്ടില്ല. തകരുന്ന കുടുംബ ബന്ധങ്ങൾ, രാഷ്ട്രീയത്തിന്റെ അതിപ്രസരം, മതാന്ധത, ലഹരിപദാർത്ഥങ്ങൾ, ഇവ നിറഞ്ഞു നിൽക്കുന്ന സാമൂഹിക വ്യവസ്ഥിതിയിൽ ജീവിച്ചുകൊണ്ട് ഭാവിയെ ഉറ്റുനോക്കുന്നവരായ നിങ്ങൾക്ക് പ്രകാശം ലഭിക്കാൻ ആശ്രയിക്കാനുള്ളത് ഭാരതത്തിന്റെ പൈതൃകത്തെമാത്രമാണ്.

1947 ആഗസ്റ്റ് 15നു ശേഷവും നമ്മുടെ ഭരണകർത്താക്കൾ വക്രമായ മതേതരത്വത്തിന്റെ വീക്ഷണം പറഞ്ഞ്, നമ്മുടെ പൈതൃകം നമ്മെ പഠിപ്പിച്ചില്ല. ഭാരതത്തെ ഇംഗ്ലണ്ടും, അമേരിക്കയും, റഷ്യയും ചൈനയുമൊക്കെ ആക്കിത്തീർക്കാൻ നമ്മുടെ ഭരണകർത്താക്കൾ ആഗ്രഹിച്ചു. മാത്രമല്ല ഭാരതത്തെ ഭാരതമല്ലാതാക്കുവാനും അവർ ശ്രമിച്ചുകൊണ്ടേയിരിക്കുന്നു. ഈ വിഭാഗത്തിൽപെട്ട ബുദ്ധിജീവികൾ നിങ്ങൾക്ക് നേതൃത്വം നൽകുന്നു എങ്കിൽ അതു നിങ്ങൾ തിരിച്ചറിയണം. ഭാരതീയമായ സർവ്വചിന്താധാരകളേയും എതിർക്കുന്നതാണ് യുക്തി എന്നും പറഞ്ഞു നടക്കുന്നവരിൽനിന്ന് സ്വന്തം ദേശത്തെക്കുറിച്ച് അപകർഷതാബോധമുണ്ടാകാതിരിക്കാൻ ശാസ്ത്രീയമായി നമ്മുടെ

പൈതൃകത്തിലേക്ക് നിങ്ങൾ നോക്കണം. വികലമായ ശാസ്ത്രത്തിലൂടെയും സാഹിത്യത്തിലൂടെയും പാർട്ടിയും, ഇസവും വളർത്താൻ ശ്രമിക്കുന്നവരുടെഉദ്ദേശലക്ഷ്യങ്ങൾ തിരിച്ചറിയണം. ആധുനിക ശാസ്ത്രം സ്ഥിരീകരിച്ചു തെളിയിച്ച ഭാരതീയ പൈതൃകമഹത്വമൊന്നും ഇവർ അറിഞ്ഞിട്ടേയില്ല. യഥാർത്ഥ ശാസ്ത്രമായിരിക്കണം നിങ്ങളുടെ വഴികാട്ടി. ഭാരതീയരാണെന്ന ആത്മാഭിമാനം ജ്വലിപ്പിക്കുന്നതിനുപകരം, നമ്മളെ ഭൂരിപക്ഷവും ന്യൂനപക്ഷവുമാക്കി വിഘടിപ്പിച്ചു. ഇവിടത്തെ മനുഷ്യരെ തൊഴിലാളി വർഗമെന്നും മുതലാളി വർഗമെന്നും പറഞ്ഞ് തമ്മിലടിപ്പിച്ചു. അരിവാളും, തൃശൂലവും, കത്തിയും വിതരണം ചെയ്ത് ദേശീയത വളർത്തുന്നവരുമുണ്ട്. ഇവിടത്തെ ഹിന്ദുവിനെ സവർണനെന്നും അവർണനെന്നും പറഞ്ഞു കലഹിപ്പിച്ചു. ഇതിൽ നിന്നെല്ലാം മുതലെടുത്തു മുമ്പോട്ടുപോകുന്നു, ഈ നേതാക്കൾ. ഭാരതീയരെ തമ്മിലടിപ്പിക്കുവാൻ ഏറ്റവും കൂടുതൽ ബുദ്ധിയുപയോഗിക്കുന്നവൻ 'ശ്രേഷ്ഠനായ ബുദ്ധിജീവി'. സത്യവും, അർത്ഥവും, അറിയാതെ കാലഹരണപ്പെട്ട പലതും പ്രസംഗിച്ചും വിശകലനം ചെയ്തും നടക്കുന്നൻ 'പുരോഗമനവാദി'. ഭാരതത്തിന്റെ പൈതൃകത്തെ അടിമുടി അവഹേളിക്കുന്ന രചനകളടങ്ങുന്നത് 'പുരോഗമനസാഹിത്യം'. ഇതു വിറ്റുജീവിക്കുന്നവർ 'പുരോഗമനസാഹിത്യകാരന്മാർ' എന്ന രസകരമായ നിർവചനങ്ങൾ ആർക്കെല്ലാം യോജിക്കുന്നു എന്നു നിങ്ങൾ തിരിച്ചറിയണം. എല്ലാത്തിനും വർഗ്ഗീയ നിറം കൊടുത്ത്, അതിനെ പ്രദർശിപ്പിച്ച്, മാനസികമായി അന്ധവിശ്വാസങ്ങളെ പ്രയോജനപ്പെടുത്തി, ബാഹ്യമായി അതിനെതിരെ കളക്ട്രേറ്റ് പിക്കറ്റി ചെയ്യാൻ സംഭാവന പിരിച്ച് ജാഥ നയിക്കുമ്പോൾ, നിങ്ങൾ വഞ്ചിക്കപ്പെടാതിരിക്കാൻ ശ്രദ്ധിക്കണം. ഭാരതീയനെന്ന അഭിമാനത്തിന് മൂന്നാം സ്ഥാനംപോലുമില്ലാതാക്കി, ഈ രാഷ്ട്രീയക്കാർ. അവർക്കു ഭരിക്കാനുള്ള വോട്ടിനുവേണ്ടി, നമ്മെ ഹിന്ദുവും, കൃസ്ത്യാനിയും, മുസൽമാനുമാക്കി വോട്ടു ബാങ്ക് അക്കൗണ്ടുതുടങ്ങി. ഇവരിൽ വമ്പൻ നേതാക്കളുടെ വിദ്യാഭ്യാസ യോഗ്യത ഇന്നുതന്നെ നിങ്ങളറിഞ്ഞതിനുശേഷമേ അവരുടെ കാൽപാടുകൾ(നിങ്ങൾ) പിന്തുടരാവൂ!

നമുക്ക് നഷ്ടപ്പെട്ടതിന്റേയും, നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നതിന്റേയും പട്ടിക വളരെ വലുതാണ്. 13 നൂറ്റാണ്ടുകൾ നമ്മെ ചവുട്ടിയരച്ച വിദേശമുസ്ലീം വംശജരായ മുഹമ്മദ്ബിൻകാസിം മുതൽക്ക്, ഗസ്നിയും, ഗോറിയും, തൈമൂറും, ബാബറും, ഖിൽജിയും, ലോഡിയും, തുടർന്ന് നമ്മെ ആക്രമിച്ച വിദേശക്രിസ്ത്യാനികളായ പോർത്തുഗീസുകാരും, ഡച്ചുകാരും, ഫ്രഞ്ചുകാരും, ഇംഗ്ലീഷുകാരും ചെയ്തതെന്തെന്ന് ഉത്തരേന്ത്യയിലെ ക്ഷേത്രങ്ങളും, കോട്ടകളും, കൊട്ടാരങ്ങളും നിങ്ങൾ കണ്ടറിയണം. **ഹൃദയം വിങ്ങിപ്പൊട്ടുന്നുവെങ്കിൽ പൊട്ടിക്കരയണം. ഭാരതം സഹിച്ച വേദനയിലൽപം രുചിച്ചറിയണം.** ചരിത്രം രേഖപ്പെടുത്തിയിട്ടുള്ളതാണിത്! ലോക ഭാഷകളുടെ മാതാവെന്ന് മാർക്ക് ടൈ്വൻ വിവരിച്ച സംസ്കൃതത്തിന് വിദേശഭാഷയായ അറബിയുടെ

സ്ഥാനം പോലുമിന്നില്ല. നമ്മുടെ മാതൃഭാഷ പോലും അന്യം നിൽക്കുന്നു. സംസ്കൃതത്തിന്റെ ജന്മസ്ഥലത്ത് അത് മൃതഭാഷയാകുന്നു. ദേശീയത നമ്മുടെ മനസ്സുകളിൽ ഇന്നു വളരുന്നുണ്ടോ? കാർഗിൽ യുദ്ധസമയത്ത്, നമ്മിൽ പലരും ടിവിയിൽ ക്രിക്കറ്റ് കളികണ്ടാസ്വദിച്ചില്ലേ? പാക്കിസ്ഥാന് ജയ്‌വിളിക്കാൻ പറയുന്നവരിവിടെയുണ്ടന്നറിയേണ്ടേ? അമേരിക്കൻ പ്രസിഡന്റിന്റെയടുത്ത് പരാതിയുമായി പോയ ഭാരതീയ പൈതൃകത്തെ അവഹേളിച്ച്, അശാസ്ത്രീയമെന്നു മുദ്രകുത്തിയ ബ്രിട്ടീഷുകാരുടെ പിൻതലമുറക്കാരെപ്പോലെ പ്രവർത്തിക്കുന്നവരാണ് നിങ്ങൾക്ക് പഠിക്കേണ്ടതായ പാഠമെന്തായിരിക്കണമെന്ന നയം രൂപീകരിക്കുന്നത്. ഭാരതീയ സംസ്കൃതിയുടെ ആധാരശിലകളായ തിലകക്കുറിയും, വിളക്കും, വിദ്യാദേവീവന്ദനവും ഈ വിദ്യാഭ്യാസനയം നടപ്പിലാക്കാൻ അധികാരം ലഭിച്ചതും. അദ്ധ്യാപകരെയും, വിദ്യാർത്ഥികളെയും, സ്ഥാപനങ്ങളെയും, വിഷയങ്ങളെയുമെല്ലാം ഈ മതേതര രാഷ്ട്രീയത്തിൽ തെരഞ്ഞെടുക്കുന്നത് മതത്തിന്റെ മാത്രം അടിസ്ഥാനത്തിലാണെന്നറിയണം. **നിങ്ങളോരോരുത്തരിലും ദേശസ്നേഹമുണ്ടാകാൻ ഇവരെല്ലാം കണ്ടുപിടിച്ച ഒരൊറ്റ മാർഗ്ഗമാണ് കൂട്ടയോട്ടം!** ലോകത്തിലെ എട്ടാമത്തെ മഹാത്ഭുതം! പരമപവിത്രമായ നമ്മുടെ രാഷ്ട്രീയത്തിന്റേയും, ഭാരതീയരുടേയും ശാശ്വതനന്മയ്ക്ക് യുവശക്തി തിരിയണം. രാഷ്ട്രീയക്കാർക്കുവേണ്ടി സ്വന്തം ജീവിതം നശിപ്പിച്ചവരുടെ ചിത്രങ്ങൾ അറിയണം!

വേദവരിയിലെ രഥചക്രചിതിയുടെ ചിഹ്നമായ അശോകചക്രമുള്ള കൊടിയല്ലാതെ മറ്റൊരു കൊടിയും നിങ്ങൾ കൈയ്യിലെടുക്കരുത്! ഭാരതത്തിന്റെ സുഖം നിങ്ങളുടെ സുഖവും, ഭാരതത്തിന്റെ ദുഃഖം നിങ്ങളുടെ ദുഃഖവുമാകണം.

**ലോകരാഷ്ട്രങ്ങളിലെ ഭരണകർത്താക്കൾ വളരുന്ന തലമുറകളിൽ രാഷ്ട്രസ്നേഹം ദേശീയബോധം ഇവയുണ്ടാകുന്ന നയനങ്ങൾ അവരവരുടെ രാഷ്ട്രത്തിൽ രൂപീകരിക്കുന്നതുപോലെ ഇവിടെ നമുക്ക് പ്രതീക്ഷിക്കുവാൻ സാധ്യമല്ലാത്തതിനാൽ സ്വയം ദേശസ്നേഹികളായി വളരുക!** സുഹൃത്തുക്കളെയും രാഷ്ട്രസ്നേഹികളാക്കുക. രാഷ്ട്രത്തേയും സ്വന്തം ജനങ്ങളേയും സേവിക്കുന്നതാണ് രാഷ്ട്രധർമ്മം. നമുക്കു ജന്മം നൽകി വളർത്തി വലുതാക്കിയ മാതാപിതാക്കളെ ശുശ്രൂഷിക്കുന്ന് പുത്ര/പുത്രീ ധർമ്മം, നന്മകൾ പഠിച്ച് ജീവിതത്തിൽ സ്വീകരിക്കുന്നതും തിന്മകൾ അറിഞ്ഞു തിരസ്കരിക്കുന്നതും വിദ്യാർത്ഥീ ധർമ്മം, ശാശ്വതമായ ധാർമ്മിക മൂല്യങ്ങൾ വളരാൻ അനുവദിക്കുന്നത് പൗരധർമ്മം! ഭാരതീയ സംസ്കൃതിയിൽ നിന്നാവേശമുൾക്കൊള്ളുന്ന തലമുറയായി വളരണം! സ്ഥാനമാനങ്ങൾക്കായി രാഷ്ട്രത്തെ ഒറ്റിക്കൊടുക്കുന്നവരാകരുത്! ഈ സംസ്കൃതി ഇവിടെ ഹിന്ദുവിന്റേയും ക്രിസ്ത്യാനിയുടേയും മുസ്ലീമിന്റേതുമാണെന്നറി

യിക്കണം! പതിനായിരം വർഷങ്ങളുടെ പൈതൃകം, ഇന്നും സചേതനമായി നിലനിൽക്കുന്നതിന്റെ കാരണമോർക്കണം! നമ്മുടെ മാതൃരാഷ്ട്രം റഷ്യയോ, ചൈനയോ, അമേരിക്കയോ അല്ല, ഭാരതം മാത്രമാകണം. ഈ രാഷ്ട്രത്തിനും, ധർമ്മത്തിനും, സ്വാതന്ത്ര്യത്തിനും, വേണ്ടി ജീവിച്ചവരും മരിച്ചവരുമായിരിക്കണം നമ്മുടെ വഴികാട്ടികൾ.

**ഭാരതീയരായ നമുക്കഭിമാനിക്കുവാൻ നൂറായിരം വസ്തുതകളുണ്ട്.**

അതിൽ ചിലതും നിങ്ങളെ ഇത്തരുണത്തിൽ ഓർമ്മിപ്പിക്കാം. ഗണിതത്തിലെ തൃകോണവും, ട്രപ്പീസിയവും, വൃത്തവും, റോംബസും പോലെ എല്ലാ ജ്യോമട്രിരൂപങ്ങളുമായി ബന്ധപ്പെട്ട ഗണിതനിയമങ്ങൾ, വിസ്തീർണം, സൈൻ, കോസൈൻ, ടാൻജന്റ് ഇവ കണ്ടുപിടിച്ചത് ഭാരതീയരാണ്. ഗ്രിഗറിയുടേയും, ലെബനിറ്റ്സിന്റെയും, ല്യൂളറുടേയും, കെൽവിന്റേയും ടൈക്കോ ബ്രാഹിയുടേയും സിദ്ധാന്തങ്ങൾ(തിയറങ്ങൾ) കണ്ടുപിടിച്ചത് ഭാരതീയരാണ്. അരിതമെറ്റിക് - ജ്യോമട്രിക് പ്രോഗ്രഷൻ, പലിശയും, കൂട്ടുപലിശയും, ആവറേജ്, ഷെയർ, പെർമ്യൂട്ടേഷൻ കോമ്പിനേഷൻ ഇവയെല്ലാം സഹസ്രാബ്ദങ്ങൾക്കുമുമ്പ് നമ്മുടെ പൂർവികർക്ക് വിരൽതുമ്പിലുണ്ടായിരുന്നതാണ്. ജ്യോതിർഗോളങ്ങളുടെ ഭ്രമണം, ചെരിവ്, ഭ്രമണവേഗത, സൂര്യനു ചുറ്റുമുള്ള പ്രദക്ഷിണം, ഗ്രഹണനിയമങ്ങൾ, ലാറ്റിറ്റ്യൂഡ്, ലോഞ്ചിറ്റ്യൂട്, അവയുടെ പാരലാക്സ്, യഥാർത്ഥ ഗ്രഹസ്ഥാനം ഇവയെല്ലാം കൃത്യമായി അവർ നിർണയിച്ച് വിവരിച്ചിരുന്നു. ഭൂമിയുടെ ഗോളാകൃതി, വ്യാസം, ഭ്രമണം, സൂര്യപ്രദക്ഷിണവേഗത, ഒരു മഹായുഗത്തിൽ ഭൂഭ്രമണസംഖ്യ, ഭൂമിയുടെ ചെരിവ്, അപ്പോജി-പെരിജിയുടെ ആംഗിൾ, പ്രിസിഷൻ ഇക്വിനോക്സ് എന്ന അയനാചലനം, വായുമണ്ഡലത്തിന്റെ ഉയരം, ഭൂനിഴലിന്റെ വ്യാസം, ചലനദിശയും വേഗതയും ഗ്രഹണവും, ഭാരതീയ ജ്യോതിശാസ്ത്രജ്ഞന്മാർക്ക് നിമിഷങ്ങൾക്കകം ഗണിച്ചെടുക്കുവാനറിയാമായിരുന്നു.

ആധിയും, വ്യാധിയും, മാനസീകാസ്വാസ്ഥ്യവും, രോഗകാരണവും സമീകൃതാഹാരവും, സസ്യാഹാര മഹത്വവും, ആയിരക്കണക്കിന് ഔഷധസസ്യങ്ങളും, ഔഷധനിർമ്മാണവും, ഫെർമെന്റേഷനും, ഔഷധസസ്യങ്ങളിൽനിന്നും ഔഷധമൂല്യ നിഷ്കർഷണവും പലസഹസ്രാബ്ദങ്ങൾക്കുമുമ്പ് നിത്യജീവിതത്തിൽ പ്രയോഗിച്ചവരായിരുന്നു ഭാരതീയർ.

ശരീര-മന-കുടുംബ-സമൂഹ-രാഷ്ട്രം ഇവയെ ബന്ധിപ്പിക്കുന്ന സമഗ്രമായ മാനേജ്മെന്റ് നിയമങ്ങൾ; ഭീഷ്മോപദേശം, വിദുരോപദേശം, ചാണക്യനീതിസാരം, ഭർതൃഹരി ഉപദേശശതകം, യോഗവാസിഷ്ഠം, ഭഗവദ്ഗീത ഇവയെല്ലാം വികസിതരാഷ്ട്രങ്ങളിലെ വിശ്വവിദ്യാലയങ്ങളിലെ മാനേജ്മെന്റ് സിലബസിന്റെ ഭാഗമാണിന്ന്. നമ്മുടെ ഇതിഹാസങ്ങളും ധർമ്മശാസ്തങ്ങളും, സ്മൃതികളും, അറിയപ്പെടുന്ന സാമൂഹ്യഘടനയുടെ അത്യുജ്ജ്വലങ്ങ

ളായ മൂല്യാധിഷ്ഠിതസ്രോതസായി നിലനിൽക്കുന്നു. മാതൃ-പിതൃ-പുത്ര-പത്നീ, ഗുരു-ശിഷ്യ, രാജാ-പ്രജാ ബന്ധങ്ങളുടെ തിളങ്ങുന്ന ചൈതന്യങ്ങളുമായി നമ്മുടെ പൂർവികർ നമുക്കു സമ്മാനിച്ചതാണ്, ഇന്നും നിലനിൽക്കുന്ന നമ്മുടെ സംസ്കാരബന്ധം. ലോകത്തിലെ എല്ലാ ഭാഷകളുടേയും മാതൃസ്ഥാനമലങ്കരിക്കുന്ന സംസ്കൃതത്തിലൂടെ വ്യാകരണങ്ങളും, ഛന്ദസ്സും, രചിക്കപ്പെട്ട ഭാരതീയ വൈദീക-ലൗകീക ഭാഷകൾക്കും, വിദേശ ഭാഷകൾക്കുപോലും ആധാരശിലയായി നിൽക്കുന്നു, സംസ്കൃതം. വാസ്തുവിദ്യ കടൽകടന്ന് പോകുന്നു. ആധുനിക ജനത വികസിതരാജ്യങ്ങളിൽ നമ്മുടെ പലതും പേറ്റന്റ് ചെയ്തിരിക്കുന്നു. അതുപോലെ അർത്ഥ ശാസ്ത്രഗ്രന്ഥങ്ങൾ ചാണക്യനെഴുതിയതു മുതൽ അനവധിയുണ്ട്. പാക്കിസ്ഥാനുൾപ്പെടെയുള്ള രാജ്യങ്ങളിൽ സിവിൽ സർവ്വീസിന്റെ ഭാഗമായിരിക്കുന്നു, ഭാരതീയ അർത്ഥശാസ്ത്രം. ആര്യഭടന്മാരും, ലല്ലാചാര്യനും, വരാഹമിഹിരനും, വടേശ്വരനും, മഞ്ജുളാചാര്യനും, ബ്രഹ്മഗുപ്തനും, പുതുമന സോമയാജിയും, സംഗമഗ്രാമമാധവാചാര്യനും, പരമേശ്വരാചാര്യനും, പതഞ്ജലിയും, കണാദനും, ചരകനും, സുശ്രുതനും, ഭരദ്വാജനും, ആപസ്തംബനും, .......... ഈ നാട്ടിൽ ജനിച്ച പ്രഗദ്ഭരായ ശാസ്ത്രജ്ഞന്മാരാണ്. സി. വി. രാമനും, ജെ. സി. ബോസും, പി. സി. റേയും സാരാഭായിയും സാഹയും ഇവിടെ ജന്മം കൊണ്ടു. ആര്യഭടീയം, ഭാസ്കരീയം, ലീലാവതി, തന്ത്രസംഗ്രഹം, ശിഷ്യധീവൃദ്ധിതന്ത്രം, വടേശ്വരസിദ്ധാന്തം, ആര്യസിദ്ധാന്തം, പഞ്ചസിദ്ധാന്തിക ബൃഹത്സംഹിത, ബ്രഹ്മസ്ഫുടസിദ്ധാന്തം, കരണപദ്ധതി, ചരകസംഹിത, സുശ്രുതസംഹിത,അംഷ്ടാംഗഹൃദയം.... ഇപ്രകാരം ആയിരകണക്കിന് ശാസ്ത്രഗ്രന്ഥങ്ങൾ ഇവിടെ ഉദയം ചെയ്തു. ആറ്റത്തിനുള്ളിലെ ഇലക്ട്രോണുകളുടെ സഞ്ചാരപഥവും വേഗതയും, ന്യൂക്ലിയസിന്റെ ചലനങ്ങളും, ജീവജാലങ്ങളുടെ കോശത്തിൽ സ്വതസിദ്ധമായി അന്തർലീനമായിരിക്കുന്ന പ്രജ്ഞാനമെന്ന സ്വബോധവും ഈശ്വരചൈതന്യമായി അത്യാധുനിക ശാസ്ത്രമായി തന്നെ ദർശിച്ചവരാണ് ഭാരതീയർ. മനുഷ്യന്റെ മന-ശരീരം-കുടുംബം-സമൂഹം-രാഷ്ട്രം എന്നിവയുടെ സമഗ്രമായ ഭൗതീകവും, ആത്മീയവുമായ നന്മകളെ ലക്ഷ്യമിട്ട് , ഈ ഭൂമിയിലെ ജീവിതം തന്നെ സ്വർഗാനുഭൂതിയാക്കുവാൻ ആചാരങ്ങളുണ്ടാക്കിയവരാണ് നമ്മുടെ പൂർവ്വീകർ. ഇരുട്ടിൽ നിന്നും പ്രകാശത്തിലേക്കു നയിക്കാൻ പ്രാർത്ഥിച്ചവർ, തിന്മയിൽ നിന്ന് നന്മയിലേക്ക് പ്രയാണം ചെയ്യുവാൻ അനുഗ്രഹിച്ചവർ, ആരോടും വിദ്വേഷമില്ലാതിരിക്കട്ടെ എന്നാഹ്വാനം ചെയ്തവർ, നന്മനിറഞ്ഞത് കാണുവാനും കേൾക്കുവാനും സാധിക്കട്ടെ എന്ന് ആഗ്രഹിച്ചവർ, ലോകജനതയ്ക്കും സർവചരാചരങ്ങൾക്കും സുഖമുണ്ടാകട്ടെ എന്നു പ്രാർത്ഥിച്ച് പുണ്യം ചെയ്തവർ. വിദ്യാർത്ഥികളെ! നമ്മുടെ പൂർവ്വികരുടെ ഈ പ്രാർത്ഥന നമുക്കേറ്റു ചൊല്ലാം- വിദ്യാർത്ഥികളേ ഇതിലേ..... ഇതിലേ....

ഭാരതത്തിന്റെ പ്രത്യേകത

ഒരു വികസിത രാഷ്ട്രത്തിന്റേയും സഹായമില്ലാതെ പത്ത് ആറ്റംബോംബുകൾ ഒറ്റക്കുഴിയിൽ പൊട്ടിച്ച് പരീക്ഷണം നടത്തി വിജയിച്ചവരാണ് ഭാരതീയർ. സ്വന്തം കപ്പലിൽ അന്റാർട്ടിക്കയിൽ പോയി വിജയക്കൊടി നാം പാറിച്ചു. നാല് യുദ്ധങ്ങൾ വിജയം വരിച്ചവരാണ് ഭാരതീയ യോദ്ധാക്കൾ. വികസിതരാഷ്ട്രങ്ങൾ മുഖം തിരിച്ചപ്പോൾ, ഘനജലവും, ആറ്റമിക് റിയാക്ടറും, അന്തർവാഹിനികളും, ക്രയോജനിക് റോക്കറ്റ് എൻജിനും സ്വയം നിർമ്മിച്ചതാണീ രാഷ്ട്രം. സ്വദേശത്തിന്റേയും വിദേശരാഷ്ട്രങ്ങളുടേയും സാറ്റലൈറ്റുകൾ നാം സ്വയം വിക്ഷേപിക്കുന്നു. ഇരുപതുതരത്തിലുള്ള മിസൈലുകൾ സ്വയം വികസിപ്പിച്ചെടുത്തവരാണ് ഭാരതീയ ശാസ്ത്രജ്ഞന്മാർ. ധവളവിപ്ലവം, ഹരിതവിപ്ലവം, പലപ്രാവശ്യം ആവർത്തിച്ച്, ലോകത്തെ അത്ഭുതപ്പെടുത്തിയവർ, ഭാരതീയർ. മൂന്നു പ്രധാനമന്ത്രിമാർ വധിക്കപ്പെട്ടപ്പോഴും അടിപതറാതെ ഒരുമിച്ചുനിന്നവരാണ് ഭാരതീയർ. ഖാലിസ്ഥാനും, ഗോർഖാലാണ്ടും, കാശ്മീരും, ആസാമും നാഗാലാന്റും, മേഘാലയവും, കലാപകാരികളിൽ നിന്നും നാം മോചിപ്പിച്ചു. മൂന്നു മതത്തിൽപ്പെട്ട വ്യക്തികൾ പ്രധാനമന്ത്രിപദവും, പ്രസിഡന്റ് പദവും, രാജ്യരക്ഷാമന്ത്രിപദവും ഒപ്പം അലങ്കരിക്കുന്ന ലോകത്തിലെ ഒരൊറ്റ രാഷ്ട്രമാണ് ഭാരതം. ഒരൊറ്റ പോലീസുകാരനുമില്ലാതെ വിവിധ വേഷധാരികളും, ഭാഷകൾ സംസാരിക്കുന്നവരുമായ എട്ടുകോടി ജനങ്ങൾ ഒരുമിച്ചു കുംഭമേളക്ക് ഒത്തുചേരുന്ന ലോകത്തിലെ ഏറ്റവും വലിയ തീർത്ഥാടനം നടത്തുന്നതിവിടെയാണ്. ഇനിയുമുണ്ട് നമുക്കഭിമാനിക്കാവുന്ന, ഈ നാടിന്റെ വീരഗാഥകളുടെ പരമ്പരകൾ. ഇന്നും ജീവിച്ചിരിക്കുന്ന അനവധി ആത്മീയ ഗുരുക്കളെ ഭൗതീകലോകത്തിനു സമ്മാനിക്കുന്ന ലോകത്തിലെ ഒരേ ഒരു രാഷ്ട്രമായ നമ്മുടെ മാതൃഭൂമിയിൽ നിന്നാവേശമുൾക്കൊണ്ട് നമുക്ക് ഭാരതത്തെ ചൈതന്യവത്താക്കാം! **ഇനിയൊരു നൂറു ജന്മമുണ്ടെങ്കിൽ അതിവിടെത്തന്നെ വേണമെന്നു പ്രാർത്ഥിക്കാം.**

**മൂല്യാധിഷ്ഠിത വിദ്യാഭ്യാസം ഇതാണ് !**

ലോകത്തിലെല്ലായിടത്തുനിന്നും നന്മനിറഞ്ഞ ചിന്താധാരകൾ സ്വീകരിക്കുവാനും ജീവിതത്തിൽ പകർത്തുവാനും പഠിക്കുക. കുടുംബ-സമൂഹ ബന്ധങ്ങളിലൂടെ വ്യക്തിയുടെ സമഗ്രമായ വികസനം സാധ്യമാക്കുക. ഒരു രാഷ്ട്രത്തിന്റെ പരമമായ വൈഭവമാണ് ജീവിതത്തിൽ പരമപ്രധാനമായ പൗരധർമ്മമെന്ന ബോധമുണ്ടാക്കുക. പൈതൃകത്തിന്റെ നന്മകളിൽ നിന്നാവേശം ഉൾക്കൊണ്ട് ആധുനിക നന്മകളെ അഭിമാനത്തോടെ സ്വീകരിക്കുവാൻ തയ്യാറാക്കുക. രാഷ്ട്രീയത്തിനതീതമായ സ്വന്തം മാതൃഭൂമിയുടെ സംഭാവനകൾ ശാസ്ത്രീയമായും യുക്ത്യധിഷ്ഠിതമായും അറിയുവാൻ സാധിക്കുക.

വൈദേശീക ചിന്താധാരയോ, ഈ സംസ്കാരത്തിനുചേരാത്ത വിജ്ഞാനമോ തിരസ്കരിക്കണമെന്ന ബോധമുണ്ടാക്കുക. വിദേശത്തുനിന്നാവേശമുൾക്കൊണ്ടവരുടെ അപകർഷതാബോധമെന്ന മഹാരോഗം പകരാതിരിക്കുവാൻ ശ്രദ്ധിക്കുക. മാതൃഭൂമിയുടെ സംസ്കൃതിയിലധിഷ്ഠിതമായ സദാചാരങ്ങളും സമഗ്രനന്മക്കുതകുന്ന വിശ്വാസങ്ങളും ജീവിതത്തിൽ പകർത്താൻ പഠിക്കുക. ജീവിതത്തിൽ മമ്മി-ഡാഡി സംസ്കാരം കലർത്താതിരിക്കുക. രാഷ്ട്രീയക്കാരന് വളരാനും നേതാക്കന്മാർക്ക് ഉയർന്നുപറക്കാനും വിദ്യാർത്ഥിയുടെ ജീവിതം ഹോമിക്കപ്പെടാതിരിക്കാനുമുള്ള അറിവുണ്ടാക്കുക. രാഷ്ട്രീയലക്ഷ്യം വച്ച് പ്രവർത്തിക്കുന്ന ബുദ്ധിജീവികളുടെ ഉപദേശങ്ങൾ തിരസ്കരിക്കാനുള്ള ചങ്കൂറ്റമുണ്ടാക്കുക. നന്മനിറഞ്ഞ ചിന്തകൾ, ലക്ഷ്യം, മാർഗ്ഗം, കർമ്മം ഇവയെല്ലാം ജീവിതത്തിൽ പകർത്താൻ ഉതകുന്ന വിജ്ഞാനമുൾക്കൊള്ളുക. സത്യം, ധർമ്മം, നീതി, ന്യായം, ദേശസ്നേഹം, ദയ, വ്യക്ത്യധിഷ്ഠിത പരിശുദ്ധി ഇവയുണ്ടാക്കുക. ലോകത്തിലെവിടെയാണെങ്കിലും നമ്മുടെ ജീവിതത്തിൽ ഭാരതീയത നിറഞ്ഞു നിൽക്കണം. ഭാരതത്തെ ലോകജനതയറിയുന്നത് നമ്മിലൂടെയാണെന്നോർക്കണം. അതനുസരിച്ച് ജീവിക്കാൻ പഠിക്കുക. ലോകരാഷ്ട്രങ്ങളുടെ നിരയിൽ നമ്മുടെ മാതൃഭൂമിക്ക് അർഹിക്കുന്ന സ്ഥാനം നേടിയെടുക്കുക എന്നതായിരിക്കണം ഓരോ വിദ്യാർത്ഥിയുടെയും ലക്ഷ്യങ്ങളിലൊന്ന് എന്നോർമ്മിച്ച് പഠിച്ച്, ഗഹനമായ ഉൾക്കാഴ്ചയുമായി ലോകത്തിലേക്കിറങ്ങുക. ജയ പരാജയം സുഖം-ദുഃഖം, ലാഭം-നഷ്ടം, മാന-അപമാനം, ഉയർച്ച-താഴ്ച...... ഇവയുടെയെല്ലാം മിശ്രിതമാണ് നിങ്ങളുടെ ഭാവി ജീവിതമെന്നറിഞ്ഞ് ലഭിക്കാവുന്ന എല്ലാ ജ്ഞാനവും സ്വായത്തമാക്കി, മാതാപിതാക്കളുടേയും, അധ്യാപകരുടേയും അനുഗ്രഹങ്ങൾ വാങ്ങി മുന്നേറുന്നതാണ് മൂല്യാധിഷ്ഠിത വിദ്യാഭ്യാസത്തിന്റെ അടിസ്ഥാനം.

*

## IISH Communication Systems, Trivandrum 695 018

- For heritage products portal www.heritageproducts.in
- For IISH information and membership www.iish.org
- For daily uploaded Indian news www.dharmanews.in
- For 24 hrs English speeches www.dharmamessages.in
- For 24 hrs Malayalam speeches www.dharmaradio.in
- For queries / communication iishservice1@gmail.com
- For organising IISH lecture programs Ph. 09388203010
- For general IISH related information Ph. 09446361149
- For speeches in you tube → Dr. N. Gopalakrishnan
- Facebook speeches and news → Dr.N. Gopalakrishnan
- IISH CDs, VCDs, Pen drives & publications 0471-2490149
- Sevanam samarpanam program for poor 0471-2490149
- Astrological guidance Sri. Prabhakaran Nair 9446833600
- Spiritual/ temple Ritual guidance Sri. Murthy 9446361149
- Counselling / guidance Sri Somasundaram 9446670392

**Indian Institute of Scientific Heritage**

---

## IISH Establishments, Mazhuvanchery, Trissur 680 501

- National Heritage Center (NHC) For heritage acticities
- Bharatheeya Vidya Vihar (ISO 9001) CBSE School (BVV)
- Academy for Heritage Research and Studies (AHRS)
- Aryabhatta Heritage (reference books ) Library
- Aryabhatta Modern (reference books) Library
- Dr. C. V. Raman High Tech (reference books) Library
- Bhaskara Computer Centre for computer training
- Heritage Tailoring and Embroidery Centre for women
- Pre primary Teachers Training Centre for Women
- Heritage guest house (members) and annakshetra
- Heritage Museum (materials ) and displays
- Prasanthi Mandapam for public / family programs
- Heritage Publication Centre for publishing the books
- Heritage Books Centre for knowledge dissemination
- Mazhuvanchery Mahadeva Temple (spiritual centre)

**Contact email nhcmazhuvanchery@gmail.com**

**Contact Ph. 9446361149 /0488 240236**

## ഹിന്ദുവും, ക്രിസ്ത്യാനിയും മുസ്ലീമും പിതൃകർമ്മം അനുഷ്ഠിക്കണം

### (അതിനുള്ള മന്ത്രവും അർത്ഥവും)

ദേവതാഭ്യ പിതൃഭ്യശ്ച മഹായോഗീഭ്യ ഏവ ച
നമസ്വധായൈ സ്വാഹായൈ നിത്യമേവ നമോനമഃ
ആബ്രഹ്മണോ യേ പിതൃവംശജാതാ
മാതുസ്തഥാവംശ ഭവാ മദീയാ
വംശ ദ്വയേളസ്മിൻ മമ ദാസ ഭൂതാ
ഭൃത്യാസ്തഥൈവ ആശ്രിത സേവകാശ്ച
മിത്രാണി സഖ്യ പശവശ്ചവൃക്ഷാഃ
ദൃഷ്ടാശ്ച അദൃഷ്ടാശ്ച കൃതോപകാര
ജന്മാന്തരേ യേ മമ സംഗതാശ്ച
തേഭ്യ സ്വയം പിണ്ഡബലിം ദദാമി
മാതൃവംശേമൃതായേശ്ച പിതൃവംശേ തഥൈവച
ഗുരു ശ്വശുര ബന്ധൂനാം യേ ചാന്യേ ബാന്ധവാ മൃതാ
യേ മേ കുലേ ലുപ്തപിണ്ഡാ പുത്രദാരവിവർജിതാ
ക്രിയാലോപഹതാശ്ചൈവ ജാത്യന്ധാപങ്കവസ്തഥാ
വിരുപാ ആമഗർഭാശ്ച ജ്ഞാതാജ്ഞാതാകുലേ മമ
ഭൂമൗ ദത്തേനബലിനാ തൃപ്തായാന്തുപരാംഗതിം
അതീതകുലകോടീനാം സപ്തദ്വീപ നിവാസിനാം
പ്രാണീനാം ഉദകം ദത്തം അക്ഷയ്യമുപതിഷ്ഠതു

ഈ പ്രകൃതിയിലെ ദേവതാചൈതന്യത്തിനും, യോഗികൾക്കും പിതൃക്കൾക്കും, യജ്ഞത്തിനും നിത്യവുമെന്റെ പ്രണാമം; ഈ പ്രപഞ്ചത്തിൽ എന്റെ അച്ഛന്റേയും അമ്മയുടേയും വംശത്തിൽ ജനിച്ചവർക്കെല്ലാം; രണ്ടുവംശത്തിലും ജനിച്ച് എന്നെ സഹായിച്ചവർക്കും, സേവകർക്കും, ഭൃത്യന്മാർക്കും, ആശ്രയം തന്നവർക്കും;
എന്റെ മിത്രങ്ങൾക്ക്, സുഹൃത്തുക്കൾക്ക്, എന്റെ ശരീരം വളരാനാവശ്യമാ ഭക്ഷണം തന്ന ജന്തുജാലങ്ങൾക്കും സസ്യലതാദികൾക്കും പ്രത്യക്ഷമായും പരോക്ഷമായും എനിക്കുവേണ്ടി ഉപകാരം ചെയ്തവർക്കും; ജന്മജന്മാന്തരങ്ങളിൽ കൂടെയുണ്ടായിരുന്നവർക്കുമെല്ലാം വേണ്ടി ഞാനിതാ ഈ പിണ്ഡബലി സമർപ്പിക്കുന്നു.

അമ്മയുടേയും അച്ഛന്റേയും വംശത്തിൽ ജനിച്ചവർക്ക്
ഇന്നുവരെ എന്നെ പഠിപ്പിച്ച അദ്ധ്യാപകരുടെ വംശത്തിൽ ജനിച്ചവർക്ക്
എന്റെ ഭാര്യയുടെ / ഭർത്താവിന്റെ കുലത്തിലെ ബന്ധുക്കൾക്ക്
മറ്റു ബന്ധുജനങ്ങൾക്കും ഞാനിതാ ബലിച്ചോറർപ്പിക്കുന്നു.

എന്റെ വംശത്തിൽ, ഭാര്യയും മക്കളുമില്ലാതെ ജീവിച്ചു മരിച്ചവർക്കും; ജന്മനാൽ അവിശ്വാസികൾക്കും, വികലാംഗർക്കും, രോഗികൾക്കും വിരൂപർക്കും ഗർഭമലസിമരിച്ചവർക്കും അതുപോലെ എന്റെ കുലത്തിലുണ്ടായിരുന്ന എനിക്കറിയാവുന്നവർക്കും അറിയാത്തവർക്കും; ഈ ഭൂമിയിൽ ഞാൻ സമർപ്പിക്കുന്ന ബലിതർപ്പണത്തിലൂടെ സംപ്തൃപ്തിയുണ്ടാകണമേ ജഗദ്വീശ്വരാ ; ഏഴു ഭൂഖണ്ഡങ്ങളിലുമുള്ള സർവചരാചരങ്ങൾക്കും നന്മ വരുത്തുന്നതിനായും ക്ഷയിക്കാത്ത സംതൃപ്തിക്കായും ഞാനീ തീർത്ഥജലം സമർപ്പിച്ചു പ്രാർത്ഥിക്കുന്നു.